


# മലങ്കര സഭ

സെപ്റ്റംബർ 1996

## ഓർമ്മപ്പെരുനാൾ

ഒക്ടോബർ 12



ചേപ്പാട് മാർ
ദീവന്നാസ്യോസ്
മെത്രാപ്പോലീത്താ



യൂഹാനോൻ മാർ
അത്താനാസ്യോസ്
മെത്രാപ്പോലീത്താ

Licence No. 475. 11th APRIL

THE MA

CATHOLIC

# ബസ്സേലിയോസ് പൗലൂസ് ദ്വിതീയൻ ബാവാ കാലം ചെയ്തു



ബസ്സേലിയോസ് പൗലൂസ് ദ്വിതീയൻ ബാവാ (83) 1996 സെപ്റ്റംബർ 1-ാം തീയതി രാവിലെ 10.45ന് കോലഞ്ചേരി മെഡിക്കൽ മിഷൻ ആശുപത്രിയിൽ വച്ച് കാലം ചെയ്തു. വാർദ്ധക്യ സഹജമായ ക്ഷീണം മൂലം ഏതാനും മാസങ്ങളായി അദ്ദേഹം പിറമാടം ഗദ്സീമോൻ ദയറായിൽ വിശ്രമ ജീവിതം നയിക്കുകയായിരുന്നു. രാവിലെ 8 മണിക്ക് നെഞ്ചുവേദന അനുഭവപ്പെട്ട ഉടനെ കോലഞ്ചേരി മെഡിക്കൽ മിഷൻ ആശുപത്രിയിലേക്ക് അദ്ദേഹത്തെ കൊണ്ടുപോയെങ്കിലും അവിടെ എത്തിയ ഉടനെ കാലം ചെയ്യുകയായിരുന്നു. ആശുപത്രിചാപ്പലിൽവച്ച് അംശവസ്ത്രങ്ങൾ ധരിപ്പിച്ച് പ്രാർത്ഥനകൾ നടത്തിയശേഷം പിറമാടം ദയറായിലേക്കും അവിടെനിന്ന് മൂവാറ്റുപുഴ കാതോലിക്കേറ്റ് അരമന ചാപ്പിലേക്കും മൃതദേഹം മാറ്റുകയുണ്ടായി. അരമനചാപ്പലിൽവച്ച് പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാബാവായും അങ്കമാലി ഭദ്രാസാധിപൻ പീ..പ്പാസ് മാർ തേയോഫീലോസ് മെത്രാപ്പോലീത്തായും മൃതദേഹം സന്ദർശിച്ച് പ്രാർത്ഥന നടത്തി. പ. ബാ..യോടു കൂടെ മാത്യൂസ് മാർ എപ്പിപ്പാനിയോസ്, മാത്യൂസ് മാർ സേവറിയോസ്, മാത്യൂസ് മാർ ഐറേനീ..സ് എന്നീ മെത്രാപ്പോലിത്തന്മാരും സഭാ ട്രസ്റ്റി പി. സി. ഏബ്രഹാം, സുന്നഹദോസ് ഓഫീസ് സെക്രട്ടറി ..തായോഫോറോസ് റമ്പാൻ, പി. സി. യോഹന്നാൻ റമ്പാൻ, സെമിനാരി വൈസ് പ്രിൻസിപ്പൽ റവ. ഡോ. കെ. എം. ജോർജ്ജ് തുടങ്ങിയ വൈദികനും അത്മായ പ്രമുഖരും എത്തിയിരുന്നു.

കബറടക്കം 2 -ാം തീയതി മലേകുരിശു ദയറാ ചാപ്പലിനോടു ചേർന്ന് പ്രത്യേകം തയ്യാറാക്കിയ കല്ലറയിൽ നടത്തി. രാവിലെ 10 മണിക്ക് മൂവാറ്റുപുഴ അരമനയിൽനിന്ന് വിലാപയാത്ര ആരംഭിച്ച് മലേകുരിശിൽ എത്തി 4 മണിയോടു കൂടെയാണ് കബറടക്കം നടത്തിയത്.

വിവിധ സഭകളിലെ മേല്പട്ടക്കാരും പട്ടക്കാരും രാഷ്ട്രീയ സാമുദായിക നേതാക്കന്മാരും മൃതദേഹം സന്ദർശിച്ച് ആദരാഞ്ജലികൾ അർപ്പിച്ചു.

## അനുശോചനം

മരണവാർത്ത അറിഞ്ഞ ഉടനെ പാ കാതോലിക്കാ ബാവാ അനുശോചനം അറിയിക്കുകയും ദേവലോകം അരമനചാപ്പലിൽ പ്രത്യേകം ധൂപപ്രാർത്ഥന നടത്തുകയും ചെയ്തു. സഭയിലെ എല്ലാ പള്ളികളിലും കാലം ചെയ്ത തിരുമേനിക്കുവേണ്ടി പ്രത്യേകം പ്രാർത്ഥന നടത്തണമെന്നും സഭാംഗങ്ങൾ കബറടക്ക ശുശ്രൂഷയിൽ പോയി സംബന്ധിക്കണമെന്നും പ. ബാവാ അറിയിച്ചു.

1966 മുതൽ എട്ടുവർഷക്കാലം ഓർത്തഡോക്സ് സൺഡേസ്കൂൾ അസോസിയേഷൻെറ പ്രസിഡൻറായി നേതൃത്വം നൽകിയ പൗലൂസ് പീലക്സീനോസ് (ശ്രേഷ്ഠ കാതോലിക്ക) തിരുമേനിയുടെ ദേഹവിയോഗത്തിൽ സൺഡേസ്കൂൾ അസോസിയേഷനുള്ള അനുശോചനം കേന്ദ്ര ഓഫീസിൽ കൂടിയ യോഗം രേഖപ്പെടുത്തി. ഫാ. റ്റി.ജെ ജേഷ്വാ അദ്ധ്യക്ഷം വഹിച്ചു.

ബാവായുടെ നിര്യാണത്തിൽ ബസ്സേലിയസ് കോളജ് അദ്ധ്യാപകാദ്ധ്യേതാക്കൾ യോഗം ചേർന്ന് അനുശോചനം രേഖപ്പെടുത്തി. പ്രിൻസിപ്പൽ കെ. പി. ജോയിയും തേയോഫെറോസ് റമ്പാൻ കോറെപ്പിസ്ക്കോപ്പായും പ്രസംഗിച്ചു. തുടർന്ന് കോളജിന് അവധി നൽകി.



# മലങ്കരസഭ

ദേവലോകം കോട്ടയം 38.

ലക്കം 9 പുസ്തകം 51

സെപ്റ്റംബർ 1996




**Patron Saint**



എഡിറ്റോറിയൽ

## പ്രോജക്റ്റ്-മാനിയ

അമാലേക്യരെ തോല്പ്പിച്ചു തിരിച്ചുവന്ന ശൗലിന് സാധാരണയിൽ കവിഞ്ഞ സന്തോഷം! അമാലേക്യരുടെ മൃഗസമ്പത്തിൽ കൊള്ളാവുന്നതിനെയെല്ലാം കൈക്കലാക്കിയ സന്തോഷം! ശമുവേൽ ചോദിക്കുമ്പോൾ പറയാം, "ഇതെല്ലാം ദൈവത്തിന് യാഗം കഴിക്കാനാണെന്ന്. ഒരംശം ബലികഴിച്ചാലും ബാക്കികൊണ്ട് കുറെക്കാലം രുചികരമയ ഭക്ഷണം കഴിക്കാം," ഉള്ളിലാരോ പറഞ്ഞു. ദൈവത്തിൻെറയും ദൈവജനത്തിൻെറയും പേരിൽ പണപ്പിരിവു നടത്തി, "സേവന"ത്തിൻെറ മറവിൽ സുഖിക്കുന്ന 'പ്രോജക്റ്റ് മാനിയ' ഇന്ന് ക്രിസ്തീയ സേവനരംഗത്തെ ഗ്രസിച്ചിരിക്കുന്ന രോഗമാണ്.

കോടികളും ലക്ഷങ്ങളും ഇന്ന് മിഷൻ പ്രവർത്തനങ്ങൾക്കായി ഇന്ത്യയെപ്പോലുള്ള ദരിദ്രരാജ്യങ്ങളിലേയ്ക്ക് ഒഴുകുന്നു. ഈ ഒഴുക്കിൻെറ മൂന്നു ഘടകങ്ങളാണ്, ഡോണർ ഏജൻസി, പാർട്ട്ണർ, പ്രോഗ്രാം എന്നിവ. ഇവ മൂന്നിനുംകൂട്ടി പറയാവുന്ന പേരാണ് പ്രോജക്റ്റ്. ഓരോ പ്രോജക്റ്റും ഗുണഭോക്താക്കൾക്കെത്തിക്കുന്ന തുകയും, പ്രോജക്റ്റ് നിർവഹണ ചിലവും എത്രയെന്ന് യഥാർത്ഥത്തിൽ പഠിക്കുമ്പോഴാണ് പ്രോജക്റ്റ് മാനിയായുടെ ഭീകരരൂപം വ്യക്തമാകുന്നത്. പ്രോഗ്രാമിൻെറ മറവിൽ പ്രോജക്റ്റ് നിർവഹണചെലവ് ഭീമമാകുമ്പോൾ, പ്രോജക്റ്റിൻെറ തണലിലെ സുഖവാസം ഏറുന്നു എന്നുതന്നെയർത്ഥം. പഞ്ചനക്ഷത്ര ജീവിതശൈലിയും ആഡംബരവാഹനങ്ങളും പ്രോജ ക്റ്റിൻെറ ഭാഗമാകുമ്പോൾ പ്രോജക്റ്റുകൾ പലർക്കും ഹരമായി മാറുന്നു. സ്വന്തമാളുകൾ സംഭാവന ചെയ്യുന്ന പണത്തിൻെറ വിനിയോഗത്തിലും ഈ ഹരം ബാധിച്ചിരിക്കുന്നുവെന്നതാണ് കൂടുതൽ ദയനീയാ വസ്ഥ.

"നന്മ ചെയ്യുകയുമില്ല; ചെയ്യാനനുവദിക്കകയുമില്ല" എന്ന തരത്തിലുള്ള നിരീക്ഷണമായിട്ടിതിനെ ചിത്രീകരിച്ചേക്കാം. ജനനന്മയ്ക്കുവേണ്ടി, സ്വന്തം സുഖവും സൗകര്യവും ബലികഴിച്ച് നടപ്പിലാക്കിയിട്ടുള്ള പല പ്രോജക്റ്റുകളുമുണ്ട്. അവയെക്കുറിച്ച് ജനങ്ങൾക്കു നല്ല മതിപ്പുമുണ്ട്. ഉള്ളിലിരുപ്പ് മറ്റൊന്നായി സേവനത്തിനിറങ്ങുന്നവരോട്, പണ്ട് ശമുവേൽ ദീർഘദർശി പറഞ്ഞ വാക്യംതന്നെ പറയേണ്ടിയിരിക്കുന്നു. "അനുസരിക്കുന്നത് യാഗത്തേക്കാളും ശ്രദ്ധിക്കുന്നത് മുട്ടാടുകളുടെ മേദസ്സിനേക്കാളും നല്ലത്".

ജെ. കെ.

## ഇതളുകൾ


| | | |
|---|---|---|
| പ്രോജക്റ്റ് മാനിയ (എഡിറ്റോറിയൽ) | 3 | ജെ. കെ. |
| സുവിശേഷപാഠങ്ങൾ | 5 | ഡോ. യാക്കോബ് മാർ ഐറേനിയസ് മെത്രാപ്പോലീത്താ |
| അഞ്ചു കച്ചവടക്കാർ (പ്രഭാഷണവേദി) | 8 | ഫാ. ജോസഫ് സാമുവൽ കറുകയിൽ |
| ഒരു ബോട്ടുയാത്ര (ബാലപംക്തി) | 10 | വത്സമ്മ മാത്യു |
| പതിനാറാം നൂറ്റാണ്ടിനുമുമ്പുള്ള മലങ്കരസഭ | 11 | റവ. ഡോ. ബി. വർഗീസ് |
| പശ്ചാത്യസംഗീത പ്രവേശിക (പുസ്തകപരിചയം) | 14 | ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ |
| പ. എപ്പിസ്കോപ്പൽ സുന്നഹദോസ് | 15 | |
| യു. എ. ഇ. സണ്ടേസ്കൂളുകൾ | 17 | ജോഷ്വാ അച്ചൻ |
| ക്വിസ് ടൈം | 18 | റജി വർഗീസ് മൈലപ്ര |
| ഒരു യാത്രാമൊഴി (കവിത) | 18 | ബ്രദർ സന്തോഷ് ദാനിയേൽ |
| Teen Colt - 96 | 19 | Jagan Sam Philip |
| അമേരിക്കൽ മെത്രാസന ഫാമിലി | 20 | |
| ലൂസിഫർ സ്പീക്കിങ്ങ് (ചെറുകഥ) | 21 | ബെൻസൺ ബേബി വാഴമുട്ടം |
| യോഗസാധനയും ദൈവീകരണവും | 22 | ഡീക്കൻ ജോസഫ് തോമസ്, പൂവത്തുങ്കൽ |
| കൗൺസിലറുടെ മറുപടി | 26 | ഫാ. ഒ. തോമസ് |
| വാർത്തകൾ | 27 | |


  



The VeryRev. Paul von Lobkowitz Cor-e-Piscopa was founder of the Hospice of Saint John in Denver, Colorado, USA and the LT. Grand Master of the Sovereign Ordrer of Saint John of Jerusalem, Knights of Malta, has joined the Malankara Orthodox Syrian Church of India. He was accepted into the Church during a ceremony on May 11, 1996 performed by His Grace Mathews Mar Bernabas Metropolitan at the Saint George Malankara Orthodox Church of Dallas, Texas. During the ceremony the Very Rev. Paul made his Confession of Faith, and told the conregation that "on this day my heart's desire is fulfilled." He came to Kerala with Fr. Mathew M. Zachariah in December 1995 and visited His Holiness the Catholicos and the Saint Gregorios Shrine at Parumala and the Mount Tabore Ashram in Pathanapuram.

ധ്യാനപംക്തി

# സുവിശേഷ പാഠങ്ങൾ

## ഡോ. യാക്കോബ് മാർ ഐറേനിയസ് മെത്രാപ്പോലീത്താ

### സ്ലീബാപെരുനാളിനുശേഷം ഒന്നാം ഞായർ (സെപ്തംബർ 15)

**വി. മർക്കോസ് 13: 30-37**

**(താരതമ്യപഠനം വി. മത്തായി 24: 36-44)**

1. ഇക്കാണുന്ന പ്രപഞ്ചസംവിധാനം സ്ഥിരമല്ല. അനിത്യമായ ഈ പ്രപഞ്ച വ്യവസ്ഥിതിയെ ഗ്രഹിക്കാൻ ശ്രമിക്കുമ്പോൾതന്നെ അന്വേഷണകുതുകിയായ മനുഷ്യന്റെ ബുദ്ധിയും ആലോചനയും ക്ഷീണിച്ചുവശാകുന്നു. അപ്പോൾ നിത്യവും സുസ്ഥിരമായ വ്യവസ്ഥിതിയെപ്പറ്റി പറയാനുണ്ടോ? ഈ ലോകവ്യവസ്ഥയും മനുഷ്യന് പരിചിതമായ ജീവിതസന്നാഹങ്ങളും സോപ്പുകുമിളപോലെ നൈമിഷികമാണ്. സർവ്വവും ഈ ലോകത്തിലർപ്പിച്ചിരിക്കുന്നവർക്ക് ഹൃദയഭേദകമായ വാർത്തയാണിത്.

എങ്കിലും 'അന്ത്യവും' രണ്ടാമത്തെ വരവും, പുനസൃഷ്ടിയും എപ്പോഴുമുണ്ടാകും എന്നത് അനിശ്ചിതമായി വിട്ടിരിക്കുന്നു. ശാരീരികമരണം എന്ന വിധി നിയതിപോലും ഇതും സുസ്ഥിതി ലാക്കാക്കി ദൈവം തരുന്ന അനുഗ്രഹമായിവേണം കരുതാൻ. ഈ അനിശ്ചിതത്വമില്ലാതെ എല്ലാം സുവ്യക്തമായിരുന്നെങ്കിൽ ജീവിതം നരകതുല്യമായേനേ. അത് എപ്പോൾ സംഭവിക്കുമെന്നത് ദൈവത്തിന്റെ ദിവ്യജ്ഞാനത്തിലും പരിലാളനത്തിലുംപെട്ട കാര്യമാണ്, അത് അറിയാൻ ശ്രമിക്കുന്നത് മൗഢ്യവും. 'അന്ത്യദിനത്തിന്റെ' തീയതിയും മറ്റും പ്രവചിച്ചു കാത്തിരുന്നവർക്കുണ്ടായ ഇച്ഛാഭംഗവും ദുരന്തവും നമുക്കറിവുള്ള താണല്ലോ?

2. എങ്കിലും 'അന്ത്യ'ത്തിന് ചില ലക്ഷണങ്ങൾ ഉണ്ടാകും; അത്തിവൃക്ഷം തളിർക്കുമ്പോൾ 'വേനൽ വരുന്നു' എന്നു പറയുന്നതുപോലെ. വിശുദ്ധമായതിന്റെ ലേബലിൽ വിശുദ്ധമല്ലാത്തത് അരങ്ങേറും: ഭൂമിയിൽനിന്ന് ദൈവസ്നേഹവും മനുഷ്യസ്നേഹവും നിഷ്ക്രമിക്കും: രക്ഷകന്മാർ പലരും പ്രത്യക്ഷപ്പെടും; ദ്രുതസൗഖ്യവും കരിസ്മാറ്റിക് അനുഭവങ്ങളും നൽവരങ്ങളും വാഗ്ദാനംചെയ്യുന്ന 'സിദ്ധന്മാരും' "അതിശ്രേഷ്ഠ ദൈവദാസന്മാരും" പ്രത്യക്ഷപ്പെടും. ആകാശത്തിൽ വലിയ അടയാളങ്ങൾ കാണും - ഇങ്ങനെ പലതും. കർത്താവ് മുന്നറിവു നൽകിയ കാര്യങ്ങളിൽ ചിലത് ഇന്നും നാം കാണുന്നുവോ?

എല്ലാം കടന്നു പോകുന്നുവെങ്കിലും ദൈവവചനം മാറ്റമില്ലാതെ നില്ക്കും എന്ന് കർത്താവ് കനിഞ്ഞരുളുന്നു.

3. എങ്കിലും മനുഷ്യരിൽ അധികംപേരും ഈ മുന്നറിയിപ്പുകൾ വകവയ്ക്കുകയില്ല. നോഹയുടെ കാലത്തും അപ്രകാരമായിരുന്നു. വെള്ളപ്പൊക്കത്തിൽ നിന്നു രക്ഷപെടാൻ കരയ്ക്കിരുന്നു കപ്പൽ പണിയുന്ന നോഹയെ പലരും "പിന്തിരിപ്പൻ" എന്ന് വിളിച്ചേക്കാം. ലോകം ഇപ്പോഴത്തേതുപോലെ പൊയ്ക്കൊള്ളും എന്നവർ കരുതി. ഇന്നത്തെപോലെ നാളെയും കേമത്തിത്തന്നെ എന്നാണവരുടെ വാക്യം. കരുതലില്ലാത്തവർ തീരെ പ്രതീക്ഷിക്കാത്തപ്പോഴാണ് അനർത്ഥം വന്നു ഭവിക്കുന്നത്.

4. കർത്താവിന്റെ രണ്ടാമത്തെ വരവിൽ ഒരു തെരച്ചിലും തെരഞ്ഞെടുപ്പുമുണ്ടാകും. അതാണ് ന്യായവിധി. ഒരേ തൊഴിൽ ചെയ്തുകൊണ്ടിരിക്കുന്നവരിൽ നിന്നുതന്നെ ചിലർ ചേർക്കപ്പെടും. മറ്റുചിലർ തള്ളപ്പെടും. ലോകസൃഷ്ടിയിൽ അവർ തമ്മിൽ വ്യത്യാസങ്ങളൊന്നും കാണപ്പെടുകയില്ലായിരിക്കാം. അത്യുന്നതൻ അന്തരീന്ദ്രിയങ്ങളെ വിവേചിക്കുന്നു. മാത്രമല്ല ന്യായവിധി "വേർതിരിക്കലിന്റെ ദിന"വുമാണല്ലോ.

5. "ജാഗ്രതയായിരിപ്പിൻ ഈ കല്പന എല്ലാവരോടുമാണ്. മനുഷ്യപുത്രന്റെ വരവ് എപ്പോഴാണെന്നറിയില്ല. ഓരോരുത്തനും അവനവന്റെ വേലയും തൊഴിലും നൽകിയിട്ട് യജമാനൻ യത്രയായിരിക്കുന്നു. വാതിൽക്കാവൽക്കാരനോട് കാവൽ കാത്തുകൊണ്ട് കാത്തിരിക്കാൻ ആജ്ഞാപിച്ചിട്ടുണ്ട്. കാവൽക്കാർ അവരുടെ ജോലി ചെയ്യുന്നുണ്ടാവാം. യജമാനന്റെ രണ്ടാമത്തെ വരവ് എന്ന യാഥാർഥ്യം നമ്മുടെ മനസ്സിലും മനസ്സാക്ഷിയിലും സ്ഥാനം നേടിയിട്ടുണ്ടോ?

### സ്ലീബാ പെരുന്നാളിനുശേഷം രണ്ടാം ഞായർ (സെപ്തംബർ 22)

**വി. മത്തായി 16: 5-12**

അടയാളങ്ങൾ തേടുന്നവരുടെ പൊള്ളത്തരം തുറന്നുകാട്ടികൊണ്ട് യേശു മൊഴിഞ്ഞു. "ദോഷവും വ്യഭിചാരവുമുള്ള തലമുറ അടയാളം തേടുന്നു". അവർക്ക് നൽകപ്പെട്ടിരിക്കന്ന അടയാളം യോനാ ദീർഘദർശിയുടെ അടയാളമാണ്.

1. ശിഷ്യന്മാർ യാത്രയ്ക്കുവേണ്ട പണം കരുതാൻ മറന്നുപോയിരുന്നു. പരീശന്മാരുടെയും, സദൂക്യരുടേയും പുളിച്ച മാവിനെപ്പറ്റിയുള്ള പരാമർശനം തങ്ങൾ ഭക്ഷണം കരുതാതിരുന്നതുകൊണ്ടാണെന്നാണ് ശിഷ്യന്മാർക്ക് തോന്നിയത്. ഭക്ഷണം, വസ്ത്രം, പാർപ്പിടം എന്നിവ അടിസ്ഥാനാവശ്യങ്ങളായി ഗണിക്കപ്പെടുന്നു. എന്നാൽ ഇവരെപ്പറ്റിയൊന്നും വ്യാകുലപ്പെടേണ്ട എന്നാണ് യേശു പഠിപ്പിച്ചത്. അവയുടെ ലഭ്യതയോ ദാരിദ്ര്യമോ അല്ല മനുഷ്യജീവന് ആധാരമായിരി

ക്കുന്നത്. എന്നാൽ ഇവ മനുഷ്യന് ആവശ്യമാണെന്ന് ദൈവം അറിയുന്നു. യഥാകാലം ആവശ്യമുള്ളത് നമുക്കായി കരുതുന്നവനാണ് ദൈവം. ഈ പാഠം ശിഷ്യന്മാർ മറന്നപ്പോഴെല്ലാം യേശു അത് അവരെ അനുസ്മരിപ്പിച്ചിട്ടുണ്ട്.

2. എങ്കിൽ 'സൂക്ഷിച്ചുകൊള്ളണം' എന്ന് അവിടുന്ന് മുന്നറിയിപ്പ് നൽകിയത് എന്തിനെപ്പറ്റിയാണ്. പരീശ-സാദൂക്യന്മാരുടെ തെറ്റായ ഉപദേശങ്ങളെക്കുറിച്ചുതന്നെ. എന്തായിരുന്നു അവരുടെ ഉപദേശങ്ങളുടെ തകരാറ്? മോശയുടെ പഞ്ചഗ്രന്ഥങ്ങളെ ആധാരപുസ്തകങ്ങളായി അവർ അംഗീകരിച്ചു പാലിച്ചുപോന്നു. പക്ഷെ, ബാഹ്യമായ ആചാരങ്ങളല്ലാതെ വിശ്വസ്തതയും ആത്മാർത്ഥതയും സ്വാർത്ഥഭക്തിയും അവർക്കന്യമായിരുന്നു. അക്ഷരാർത്ഥത്തിന് പ്രാധാന്യം നൽകുകയും അത് അന്യരുടെ ചുമലിൽ കെട്ടിയേൽപ്പിക്കുകയും ചെയ്തിരുന്നു. മോശയുടെ നിയമങ്ങൾക്ക് അവർ ഉപചട്ടങ്ങൾ ഒരുക്കി തങ്ങൾക്കിണങ്ങുന്ന രീതിയിലാക്കിയിരുന്നു. അതിനെ യേശു വിമർശിക്കുന്നുണ്ട്. സകലജാതികൾക്കും പ്രാർത്ഥനാലയമായിരിക്കേണ്ട ദേവാലയം അവർ വ്യാപാരശാലയാക്കിയിരിക്കുന്നു. മതം ആദായസൂത്രമാക്കിയിരിക്കുന്നവർ ഒരു ഭാഗത്ത്. മതത്തെ തങ്ങൾക്കു യോജിക്കുന്ന രീതിയിൽ "അഡ്ജസ്റ്റ്" ചെയ്യാൻ തിടുക്കം കൂട്ടുന്നവർ മറുവശത്ത്. ഇന്നും ഏറെക്കുറെ ഈ ശൈലികളെല്ലാം ആവർത്തിക്കുന്നില്ലേ?

3.'പുളിച്ച മാവ്' എന്ന പദം ശ്രദ്ധേയമാണ്. പുളിപ്പ് അല്പമെങ്കിലും അത് പിണ്ഡത്തെ മുഴുവൻ പുളിപ്പിക്കുന്നു. ദുരുപദേശങ്ങളും അങ്ങനെതന്നെ. ഒരു റിബൽ എവിടെയെങ്കിലും പിറന്നാൽ അയാൾ വളരുന്നത് അസംതൃപ്തരായി കഴിയുന്നവരെ കൂട്ടിപ്പിടിച്ച് അവരെയും റിബൽ ആക്കി മാറ്റിക്കൊണ്ടാണ്. ദോഷം വിചാരിക്കുന്നവരും ദുരപദേശികളും, തന്നിഷ്ടക്കാരും ചെയ്യുന്നതും ഇതുതന്നെ. നന്നായി പുലരുന്ന ഒരു സമൂഹത്തിൽ ഇടർച്ചയുണ്ടാക്കി വളർത്താൻ താന്തോന്നിയായ ഒരാൾ മതിയാകും. കാലക്രമേണ ഈ പുളിപ്പ് പടർന്നു കയറിക്കൊള്ളും. ഇത്തരം പുളിപ്പുകൾക്കെതിരെ ജാഗ്രത അത്യാവശ്യമാണ്.

4. ദുരുപദേശികളും സഭയ്ക്ക് ഉണർവുപോരാ എന്നു വിലപിച്ച് ഉണർവു പ്രസ്ഥാനങ്ങളിലേയ്ക്ക് മുങ്ങുന്നവരും, സ്ഥാനമോഹികളും സഭയെ തങ്ങൾക്ക് ആദായസൂത്രമായി കരുതുന്നവരും സഭയുടെ മിത്രങ്ങളല്ല. അവരെപ്പറ്റി അലംഭാവം നടിച്ചാൽ അത് ആപത്താകും.

## സ്ലീബാപെരുന്നാളിനുശേഷം മൂന്നാം ഞായർ (സെപ്തംബർ 29)

### വി. മത്തായി 54: 13-16

കർത്താവിന്റെ പർവ്വതപ്രഭാഷണങ്ങളിലെ മണിമുത്തുകളിൽ ചിലതാണ് ഇന്നത്തെ ചിന്താവിഷയം. മനുഷ്യജീവിതത്തിന്റെ ഗുണമേന്മ വർദ്ധിക്കുമ്പോൾ അതിൽ രൂപഭാവഭേദവ്യത്യാസമുണ്ടാകുന്നു എന്നുമാത്രമല്ല, അതിന്റെ പ്രഭയും, സൗന്ദര്യവും, രുചിയും നാലുപാടും പ്രസരിക്കുകയും ചെയ്യുന്നു. പരിചിതങ്ങളായ ബിംബ (images) ങ്ങളാണ് ഗുരു ഉപയോഗിക്കുന്നത്.

(1) തന്റെ അനുയായികളെപറ്റി ഗുരുവിന്റെ സ്വപ്നവും പ്രതീക്ഷയും എത്ര മനോജ്ഞമാണ്! ഭക്ഷ്യവസ്തുക്കളിൽ ഉപ്പിന്റെ സാന്നിധ്യമോ അഭാവമോ വളരെവേഗം ശ്രദ്ധിക്കപ്പെടുന്നു. ഉപ്പില്ലാതായാൽ കറികൾക്കൊന്നും രുചിയില്ല. അപ്പോൾ ഉപ്പാണോ രുചിയുടെ രഹസ്യം? അറിയില്ല. എങ്കിലും രുചിയ്ക്കു കാരണമായ എല്ലാ ഘടകങ്ങളെയും ഒത്തിണക്കി ചേർക്കുന്ന ജോലി ഉപ്പിന്റേതുതന്നെ. ഇല്ലാതെയിരുന്നാൽ അത് തിരസ്കരിക്കപ്പെടും; അധികമായാൽ മറ്റു രുചികൾ നശിച്ച്, ഉപ്പുമാത്രമാകും. അത് തികച്ചും സ്വാർത്ഥത. കാഴ്ചയിൽ വളരെ ലഘുവായും തോന്നാമെങ്കിലും ഉപ്പിന്റെ മിതമായ സാന്നിധ്യം വരുത്തുന്ന വ്യത്യാസവും രുചിയും അത്ഭുതാവഹമാണ്. ചതഞ്ഞ ഓട ഒടിച്ചുകളയാതെയും പുകയുന്ന തിരി കെടുത്തിക്കളയാതെയുമിരിക്കുന്ന സ്വഭാവവും ഉപ്പിനുണ്ട്. സാധനങ്ങൾ കേടുകൂടാതെ സൂക്ഷിക്കാനും ഉപ്പ് ഉപയോഗപ്പെടുന്നു.

ക്രിസ്തുവിന്റെ അനുയായിയുടെ സാന്നിധ്യം സമൂഹത്തിൽ സ്വജാതികളുടെയും അന്യജാതികളുടെയുമിടയിൽ ഇത്തരമൊരു സാന്നിധ്യമാകണമെന്നാണ് ശ്രേഷ്ഠഗുരു അഭിലഷിക്കുന്നത്.

(2)എന്നാൽ ഉപ്പിന ഉപ്പുരസം നഷ്ടമായാലോ? ഇത് എക്കാലത്തും സഭയും സമൂഹവും നേരിടുന്ന ധാർമിക അപകടമാണ്. പ്രതീക്ഷിക്കുന്ന സദ്ഗുണങ്ങൾ അവ അവശ്യം പുറപ്പെടേണ്ട ഉറവകളിൽ ലഭ്യമാകാതെ വന്നാൽ പിന്നെ അതെവിടെയാണന്വേഷിക്കുന്നത്? വിളികൊണ്ടവരുടെ മാതൃകാരഹിതമായ നടപടികൾ വരുത്തുന്ന വീഴ്ച വളരെ വലുതാണ്. രക്ഷിതാക്കൾ, മാതാപിതാക്കൾ, അദ്ധ്യാപകർ, വൈദികസ്ഥാനികൾ, ഭരണകർത്താക്കൾ തുടങ്ങിയവരിൽനിന്നെല്ലാം ചില പ്രത്യേകാ വശ്യങ്ങൾ പ്രതീക്ഷിക്കാറുണ്ട്. പ്രതീക്ഷിക്കുന്നവ ലഭിക്കാതെയും, പ്രതീക്ഷിക്കാത്തവ ലഭിക്കുകയും ചെയ്യുന്ന വൈതരണി എങ്ങനെ നേരിടും?

3. ക്രിസ്താനുഗാമി പ്രകാശിക്കുന്ന വിളക്കുപോലെയാകണമെന്നും അവിടുന്ന് ആഗ്രഹിക്കുന്നു. വിളക്കു മറഞ്ഞിരിക്കുന്നില്ല. അത് ലഭിക്കാഞ്ഞാൽ ഉണ്ടാകുന്ന നിരാശയും വേദനയും ചില്ലറയല്ല. "നിങ്ങൾ ലോകത്തിന്റെ വെളിച്ചമാകുന്നു" എന്ന് അവിടുന്ന് അരുളുമ്പോൾ നമ്മുടെ ചെയ്തികളുടെ നേർക്കാണ് വിരൽ ചൂണ്ടുന്നത്. മനുഷ്യൻ നമ്മുടെ സൽപ്രവൃത്തികളെകണ്ട് അവയുടെ ഗുണഭോക്താക്കളായി മാറുമ്പോൾ ദൈവത്തെ മഹത്വപ്പെടുത്തുന്നു. അങ്ങനെ മനുഷ്യൻനിമിത്തം ദൈവനാമം മഹത്വപ്പെടുത്തുന്നു.

സൽപ്രവൃത്തകൾ വെളിച്ചം പരത്തുന്നുവെങ്കിൽ ദുഷ്ചെയ്തികൾ വരുത്തുന്ന ഇരുൾ എത്ര വലുതാണ്!

## സ്ലീബാപെരുന്നാളിനുശേഷം നാലാം ഞായർ (ഒക്ടോബർ 4)

### വി. ലൂക്കോസ് 16: 13-18

ലൗകിക ധനത്തിന്മേലുള്ള പിടിവിട്ട് സ്വർഗത്തിലേയ്ക്ക് നിലനില്ക്കുന്ന നിക്ഷേപങ്ങളെ സമ്പാദിക്കണമെന്നും ഒരു ദാസനും രണ്ട് യജമാനന്മാരെ സേവി

ക്കാനാവില്ലെന്നും യേശു തന്റെ ശിഷ്യർക്ക് ഉപദേശം നൽകി. ധനസമ്പാദ്യങ്ങളിൽ മനസ്സുറപ്പിച്ച് അതിന് ഉന്നതസ്ഥാനം നൽകി ആരാധനാഭാവത്തോടെ കാണുന്നവർക്ക് ദൈവസേവനവും ദൈവഭക്തിയും ക്ലേശകരമായിരിക്കുമെന്നു സാരം.

(1) ഇതേ സ്വഭാവവൈകൃതത്തിനു പേരുകേട്ട പരീശന്മാർ ഇതുകേട്ട് യേശുവിനെ ആക്ഷേപിക്കുകയാണ് ചെയ്തത്. കാരണം അവർ സ്നേഹിച്ചിരുന്നത് ധനത്തെയാണ് ദൈവത്തെയല്ല. യഹൂദരുടെ ഇടയിലെ കടുത്ത മതഭക്തരും തീവ്രവാദികളുമായിരുന്നു അവർ. അവർ മതത്തെയും ദൈവത്തെയും അവർക്കു ചേരുന്ന പാകത്തിലാക്കി ഭക്തി ആദായസൂത്രമാക്കയിരുന്നു.

(2) പരീശന്മാർ യഹൂദസമൂഹത്തിലെ നല്ലവരും മാന്യന്മാരും ജാത്യാഭിമാനികളുമായി കാണപ്പെട്ടിരുന്നു. അങ്ങനെ കാണപ്പെടണമെന്ന് അവർക്കാഗ്രമുണ്ടായിരുന്നു. തൊങ്ങലിനും മന്ത്രപ്പട്ടകൾക്കും വീതികൂട്ടി നാല്ക്കവലയിൽ നിന്നുകൊണ്ട് രണ്ടു കൈകളുമുയർത്തി പ്രാർത്ഥിക്കുക, ദാനധർമ്മം കൊടുക്കന്നതിനു മുന്നോടിയായി കൊമ്പു വിളിക്കുക, ഉപവാസദിവസങ്ങളിൽ ദീനഭാവം കാണിക്കുക ഇത്തരം കാര്യങ്ങളിൽ അവർ ഏർപ്പെട്ടിരുന്നത് ജനദൃഷ്ടിയിൽ അവരുടെ മാന്യതയും സ്ഥാനവും വർദ്ധിപ്പിക്കുന്നതിനുതന്നെയായിരുന്നു. പക്ഷെ ദൈവം അവരുടെ ഹൃദയം അറിഞ്ഞിരുന്നു.

ഹൃദയത്തിലാകട്ടെ അപഹാരവും, അത്യാഗ്രഹവും, ദ്രവ്യസ്നേഹവുംമാത്രം. അതിന്റെ പുറംചട്ടയായിരുന്നു ആദായസൂത്രമായ ഭക്തിഭാവം. ഈ ഭാവം ഇന്നും ജനസമുദായത്തിൽ നിന്നും മാഞ്ഞു പോയിട്ടില്ല. അവിടെ ദൈവത്തിന്റെ ന്യായവിധി കേൾക്കും. "മനുഷ്യന്റെമുമ്പാകെ ശ്രേഷ്ഠമായത് ദൈവമുമ്പാകെ നിന്ദ്യമാണ്" കാരണം ദൈവം ഹൃദയങ്ങളെ അറിഞ്ഞ് വിവേചിക്കുന്നു.

(3) ഇരുട്ടിന്റെ ഈ പാഠഭേദത്തിന്, പ്രകാശത്തിന്റെ മറ്റൊരു വശമുണ്ട്. ഭക്തിയുടെ മറവിൽ "അടച്ചുകെട്ടില്ലാതെ" ഒരുകൂട്ടർ നീങ്ങുമ്പോൾ മറ്റൊരു സംഘം ദൈവരാജ്യത്തെ പിടിച്ചടക്കുന്നു. മോശയും പ്രവാചകന്മാരും ഈ ദുസ്ഥിതിയെപ്പറ്റി മുന്നറിവു തരുന്നവരാണ്. യോഹന്നാൻസ്നാപകന്റെ കാലത്തോടെ നിഴലായതെല്ലാം അസ്തമിക്കുന്നു. യേശുക്രിസ്തുവിൽ പുതിയവ ആരംഭിക്കുന്നു. ന്യായപ്രമാണം അർത്ഥശൂന്യമാണെന്ന് ഇതിനർത്ഥമില്ല. അത് അഴിവില്ലാത്തതാണ്. ദൈവരാജ്യം പ്രയോഗിക്കുന്നതിനും, സ്വീകരിക്കപ്പെടുന്നതിനും ന്യായപ്രമാണവും പ്രവാചകന്മാരും" ഒരു ചവിട്ടുപടിയായോ വാതിലായോ നിൽക്കേണ്ടതാണ്. ദൈവത്തിന്റെ പ്രവൃത്തി എന്നതോ അവൻ അയച്ചവനിൽ വിശ്വസിക്കുക എന്നതാകുന്നു എന്ന് കർത്താവ് കല്പിക്കുന്നതിന്റെ പൊരുൾ ഇതാണ്. മോശയും പ്രവാചകന്മാരും യേശുവിന്റെ നേരെ വിരൽ ചൂണ്ടുന്നു. എന്നാൽ ന്യായപ്രമാണപടുക്കളും വക്താക്കളും സൂക്ഷിപ്പുകാരായ പരീശന്മാരും സദൂക്യരും അവനിൽ വിശ്വസിച്ചില്ല! ദൈവരാജ്യത്തിന്റെ സുവാർത്തയിലേയ്ക്ക് പ്രവേശിക്കാൻ മനസ്സാകാതെ അവരുടെ സ്വന്തം പഴയനിയമവ്യാഖ്യാനങ്ങളിൽ ഒതുങ്ങിനിന്നു.

(4) അനധികൃതമായ വിവാഹമോചനം, ഉപേക്ഷിക്കപ്പെട്ടവളെ വിവാഹം ചെയ്യുന്നത് ഇതു രണ്ടും ഗുരുതരമായ പാപമാണെന്ന് യേശു അരുളുന്നു. ഈ വാക്യം സന്ദർഭത്തിനു യോജിക്കുന്നതല്ല എന്നു തോന്നാം. യേശുവിനെ ഉപേക്ഷിച്ച് മറ്റു ചിലതിന്റെ പുറകേപോകുന്ന അപകടത്തെപ്പറ്റി ഒരു മുൻസൂചനയുമാകാമിത്.

പ്രഭാഷണവേദി

# അഞ്ചു കച്ചവടക്കാർ

ഫാ. ജോസഫ് സാമുവേൽ കറുകയിൽ

മനുഷ്യജീവിതംതന്നെ ഇന്ന് കച്ചവടമായി മാറിയിരിക്കുന്നു. ഉപകാരങ്ങളും സൽക്കർമ്മങ്ങളുംപോലും കച്ചവടക്കണ്ണോടെ വിലയിരുത്തുന്ന ആധുനികമനുഷ്യൻ. എവിടെയും ലാഭനഷ്ടങ്ങളുടെ കണക്കുകൾ മാത്രം. ത്യാഗത്തിൻെറയും സ്നേഹത്തിൻെറയും സേവനത്തിൻെറയും അർത്ഥം എവിടെയോ പോയ് മറയുന്നതുപോലെ. പള്ളികളിലും ആത്മീയരംഗങ്ങളിലുംപോലും ഇവ വളരെ വ്യക്തമാണ്. ഞാൻ നിന്നെ ജയിപ്പിച്ചാൽ നീ എനിക്കെന്തുപകാരം ചെയ്യും. മലങ്കര അസ്സോസ്സിയേഷനിലേക്കുള്ള പ്രതിനിധികളെ തെരഞ്ഞെടുക്കുന്ന പള്ളിയോഗങ്ങളിലും സഭാ മാനേജിംഗ് കമ്മറ്റി, ഇടവക ഭരണസമിതി തുടങ്ങിയവയിലേക്കുള്ള തെരഞ്ഞെടുപ്പുകൾക്കുപോലും ഈ വ്യാപാര മനസ്ഥിതി പ്രകടമാണ്. എന്തിനേറെ ജീവിതംതന്നെ വിലപേശിയുള്ള കച്ചവടമായിത്തീർന്നിരിക്കുന്നു. വിശുദ്ധ വേദപുസ്തകം പരിശോധിച്ചാൽ കച്ചവടം നടത്തിയ ചിലരെ കാണാം. അഞ്ചു കച്ചവടക്കാരെക്കുറിച്ച് ചിന്തിക്കാം.

**1. സഹോദരനെ വിറ്റുകളഞ്ഞ 'യാക്കോബ്യർ'**

"മിദ്യാന്യ കച്ചവടക്കാർ കടന്നുപോകുമ്പോൾ അവർ യൗസേഫിനെ കുഴിയിൽനിന്നു വലിച്ചുകയറ്റി യിശ്മായേല്യർക്ക് ഇരുപത് വെള്ളിക്കാശിന് വിറ്റുകളഞ്ഞു" ഉല്പത്തി 37: 28.

ഗോത്രപിതാവായ യാക്കോബിൻെറ സന്തതികൾ യൗസേഫിനെ വിറ്റുകളഞ്ഞ സംഭവം ഉല്പത്തി 37-ാം അദ്ധ്യായത്തിൽ സവിസ്തരം വർണ്ണിക്കുന്നു. അവരുടെ അപ്പനായ യാക്കോബ് എല്ലാവരിലുംവച്ച് യൗസേഫിനെ സ്നേഹിച്ചതുകൊണ്ടും അവൻ കണ്ട സ്വപ്നങ്ങൾപ്രകാരം സഹോദരങ്ങളേക്കാൾ അവൻ വലിയവൻ ആകും എന്നു കണ്ടതിനാലുമാണ് യൗസേഫിനെ സഹോദരങ്ങൾ പൊട്ടക്കിണറ്റിലിട്ടതും 20 വെള്ളിക്കാശിനു വിറ്റുകളഞ്ഞതും. ഈ കച്ചവടത്തിന് അവരെ പ്രേരിപ്പിച്ചതെന്ത്? 20 വെള്ളിക്കാശായിരുന്നില്ല പിന്നെയോ സഹോദരനോടുള്ള അസൂയ. ലോകചരിത്രാരംഭംമുതൽ ഇന്നുവരെ കണ്ടുവരുന്ന ഏറ്റം മാരകമായ വിഷമാണ് അസൂയ. സഹോദരനെ വയലിൽ കൊണ്ടുപോയി ഒരു നായയെപ്പോലെ തല്ലിക്കൊന്ന കായീനെ പ്രേരിപ്പിച്ച ചേതോവികാരവും ഇതുതന്നെയായിരുന്നു. അവൻ എന്നേക്കാൾ വലിയവനാകാൻ പാടില്ല. എല്ലാതലങ്ങളിലെയും തള്ളിക്കളയാനാവാത്ത സ്ഥാനമാന വിഭാഗവ്യത്യാസം കൂടാതെ കണ്ടുവരുന്ന അസൂയയാണ് നമ്മുടെ പ്രശ്നങ്ങളുടെ പ്രധാന വില്ലൻ. മുകളിലേക്കു കയറാൻ ശ്രമിക്കുന്ന ഞണ്ടുകളുടെ കാലിൽ തൂങ്ങി താഴേക്കു വലിച്ചിടുന്ന സഹഞണ്ടുകളെപ്പോലെയാണു പലരും.

രാഷ്ട്രീയ അസൂയ, ആത്മീയ അസൂയ, വി. അസൂയ എന്നൊക്കെ വേണമെങ്കിൽ നിർവ്വചിക്കാം. മറ്റുള്ളവൻെറ നന്മയെ കണ്ട് ഉറക്കംവരാതെ പാഞ്ഞുനടന്നു 'ബ്ലഡ് പ്രഷർ' കൂട്ടുന്ന എത്രയോ 'ഭക്തന്മാർ' നമ്മിൽ നിലകൊള്ളുന്നു. യൗസേഫിന് ഇതെല്ലാം ദൈവം നന്മയ്ക്കാക്കിത്തീർത്തു എന്നത് മറ്റൊരു സത്യം.

**2. ജ്യേഷ്ഠാവകാശം വിറ്റുകളഞ്ഞ ഏശാവ്.**

"ഈ ജ്യേഷ്ഠാവകാശം എനിക്കു എന്തിന്" (ഉല്പത്തി 25: 32) ഏശാവ് വേട്ടയിൽ സമർത്ഥനും വനസഞ്ചാരിയും യാക്കോബ് സാധുശീലനും കൂടാരവാസിയും ആയിരുന്നു എന്ന് ഉല്പത്തി 25: 27-ഉം പറയുന്നു. വേട്ടകഴിഞ്ഞു കടന്നുവന്നവൻ ചുവന്ന പായസം കണ്ടപ്പോൾ ആവശ്യപ്പെടുന്നു. ജ്യേഷ്ഠാവകാശം ആവശ്യപ്പെട്ട യാക്കോബിനോടുള്ള ഏശാവിൻെറ പ്രതികരണം ഈ ജ്യേഷ്ഠാവകാശം എനിക്ക് എന്തിന് എന്നാണ്. അവൻ ഒന്നും ചെയ്യാതെ തന്നെ ദൈവികമായി ലഭിച്ച ദാനമാണ് ജേഷ്ഠാവകാശം. എന്നാൽ തൽക്കാലത്തെ ആവശ്യ നിവൃത്തിക്കായി അമൂല്യമായതിനെ വിറ്റുകളഞ്ഞ ഹതഭാഗ്യനാണ് ഏശാവ്. ദൈവീകമായും ആത്മീയമായും തലമുറയാലും ദൈവകരുണയാൽ നമുക്കു ലഭിച്ചിട്ടുള്ള അമൂല്യസത്യങ്ങളും അവകാശങ്ങളും നിസ്സാരങ്ങളെന്നു കരുതി തള്ളക്കളഞ്ഞാൽ ഒടുവിൽ ദുഃഖിക്കേണ്ടിവരും. ലഭ്യമായതെന്തും വലിച്ചെറിഞ്ഞശേഷം പായസത്തിൻെറ ചുവപ്പുനിറവും മണവും സ്വപ്നം കണ്ടുകൊണ്ട് പോയ ഏശാവിന് അല്പനേരം കഴിഞ്ഞപ്പോൾ പായസത്തിൻെറ ബലം തീർന്നു. അമൂല്യമായതും നഷ്ടപ്പെട്ടു. മലങ്കരസഭാമക്കൾക്ക് അമൂല്യമായി ലഭ്യമായിട്ടുള്ള പൈതൃകവും അനുഗ്രഹങ്ങളും ഇതെന്തിന് എന്ന് പുഛത്തോടെ ചോദിക്കുന്ന പലരുമുണ്ട്. പക്ഷെ നാബോത്ത് തൻെറ പിതാക്കന്മാർ നൽകിയ മുന്തിരിത്തോട്ടം, ചീരത്തോട്ടം ആക്കാൻ വിട്ടുകൊടുത്തില്ല അതിനാൽ അവൻ രക്തസാക്ഷിയാകേണ്ടിവന്നു. കാലത്തിൻെറ കാലൊച്ചകൾ കേട്ടുകൊണ്ട് നമുക്ക് ഉൾക്കൊള്ളാവുന്നത് ഉൾക്കൊള്ളാമെങ്കിലും എന്തും വലിച്ചെറിയുന്നത് ആപത്തിലേക്കു നയിക്കും.

**3. ഗുരുവിനെ വിറ്റുകളഞ്ഞ യൂദാസ്കറിയോത്താ.**

മൂന്നരക്കൊല്ലം കൂടെനടന്ന് ദൈവരാജ്യത്തിൻെറ മർമ്മങ്ങൾ പങ്കുവെച്ചുകൊണ്ട് യിസ്രായേലിലെ പന്ത്രണ്ടു ഗോത്രങ്ങളെ ന്യായം വിധിപ്പാനുള്ള അവകാശം വാഗ്ദത്തം ചെയ്യപ്പെട്ടിരുന്ന കർതൃശിഷ്യനായ യൂദാ 30 വെള്ളിക്കാശിന് ഗുരുവിനെ വിറ്റു. വെള്ളിക്കാശിൻെറ കിലുക്കവും പച്ചനോട്ടുകളുടെ കുമ്പാരവും സുന്ദരമായ ബംഗ്ലാവുകളുടെ മനോഹാരിതയും കാണുമ്പോൾ സ്നേഹകരങ്ങളെ തട്ടിനീക്കുന്ന നാം ഇവനെ ന്യായം വിധിക്കുവാൻ യോഗ്യരോ?

മറ്റുള്ളവരുടെ ആലോചനപ്രകാരം കുടിചെയ്ത ഈ അപരാധം ബോധ്യമായ യൂദാ പണം തന്നവരെ

തിരികെ ഏല്പിക്കുവാൻ ശ്രമം നടത്തുന്നു. അവരുടെ പ്രതികരണം 'നീ തന്നെ നോക്കിക്കൊൾക' എന്നാണ് മത്തായി 27: 4. നമ്മെയും ഒരുപക്ഷെ പാപത്തിലേക്കു പ്രേരിപ്പിക്കുവാൻ പലരും ഉണ്ടാകാം. എന്നാൽ പാപിയായാൽ അംഗീകരിക്കുവാൻ ആരും ഉണ്ടാവില്ല. മുദ്രാവാക്യം വിളിക്കാനും കല്ലെറിയാനും ഗുണ്ടാവിള യാട്ടം നടത്തുവാനും പ്രേരിപ്പിക്കുന്ന പലരും ഉണ്ട്. എന്നാൽ നിനക്കെന്തെങ്കിലും സംഭവിച്ചാൽ നിനക്കു പോയി. നിന്റെ മാതാപിതാക്കൾക്കും ബന്ധുക്കൾക്കും പോയി. ഈ യാഥാർത്ഥ്യം ഓർക്കുക. ഗുരുവിനെ വിറ്റകാശ് തൂങ്ങിച്ചാകാൻ മാത്രം ഉപകരിച്ചു.

**4. മനസ്സാക്ഷി വിറ്റുകളഞ്ഞ പീലാത്തോസ്.**

യേശുക്രിസ്തുവിനെ വിവിധ ഭരണാധിപന്മാരുടെ മുമ്പാകെ നിർത്തി ചോദ്യംചെയ്തെങ്കിലും അവനെ ക്രൂശിക്കാൻ വിട്ടുകൊടുത്ത പീലാത്തോസിന്റെ വിധിപരിശോധിച്ചാൽ ഏതു നിയമബിരുദമില്ലാത്തവനും മനസ്സിലാകും ഈ വിധിയുടെ പൊള്ളത്തരം. ഞാൻ ഇവനിൽ യാതൊരു കുറ്റവും കാണുന്നില്ല എന്ന പറഞ്ഞ ഭരണാധിപൻതന്നെ ഇവനെ ക്രൂശിപ്പാൻ വിട്ടുകൊടുക്കുന്നു. വി. യോഹന്നാൻ അപ്പൊസ്തലൻ അവ വ്യക്തമാക്കുന്നു. "ഇതുനിമിത്തം പീലാത്തോസ് അവനെ വിട്ടയപ്പാൻ ശ്രമിച്ചു. യഹൂദന്മാരോ നീ ഇവനെ വിട്ടയച്ചാൽ കൈസറുടെ സ്നേഹിതൻ അല്ല". യോഹ.19: 12. മനഃസാക്ഷി പറയുന്നു യേശു നിരപരാധിയെന്ന്. എന്നാൽ കൈസറുടെ കീഴുദ്യോഗസ്ഥനായ തനിക്ക് തന്റെ സ്ഥാനം നഷ്ടപ്പെടാതിരിക്കാൻ ലോകരക്ഷകനെ ക്രൂശിപ്പാൻ വിട്ടയച്ചു. സത്യവും ധർമ്മവും നീതിയും അറിയാമായിട്ടും തന്റെ കസേരക്കു കോട്ടംതട്ടുമോ എന്നു ഭയന്ന് നീതിനിഷേധനം നടത്തുന്ന നാം പീലാത്തോസിനെ കുറ്റം വിധിക്കുവാൻ യോഗ്യരോ?

**5. മാനം വിറ്റു കളഞ്ഞ ദീനാ.**

ദേശത്തിലെ കന്യകമാരെ കാണാൻ പോയ ദീനാ. ഒരു സ്ത്രീയ്ക്കു നഷ്ടപ്പെടാവുന്നതെല്ലാം നഷ്ടപ്പെടുത്തി. (ഉല്പത്തി 34. അദ്ധ്യായം കാണുക) ദേശത്തിലെ കന്യകമാരെ കാണാനിറങ്ങി പുറപ്പെട്ട പെൺകുട്ടിയാണിവൾ. നമ്മുടെ തലമുറയിലെ സന്മാർഗ്ഗജീവിത ശുദ്ധിയെക്കുറിച്ചുള്ള ചിന്തകൾ തകർന്നുകൊണ്ടിരിക്കുന്നുവോ എന്നു ചിന്തിക്കുക.

ഒറ്റയ്ക്കു കന്യകമാരെ കാണാൻപോയ ദീനാ മിടുക്കിയായ കുട്ടിയെന്നോ, ആധുനികലോകത്തിനു പറ്റിയവൾ എന്നോ ഒക്കെ പറയാമായിരിക്കാം. എങ്കിലും അമിതസ്വാതന്ത്ര്യം അരാജകത്വം വിളിച്ചുവരുത്തുന്നു. സ്വാതന്ത്ര്യം ആവശ്യമെങ്കിലും അമിതസ്വതന്ത്രരായ ധാരാളം യുവതീയുവാക്കളെ കോളജു കാമ്പസുകളുടെ മൂലയിലും, മരച്ചുവടുകളിലും, ചാരുബഞ്ചുകളിലും, ചരസിന്റെയും, ബ്രൗൺഷുഗറിന്റെയും മയക്കത്തിൽ കടന്നുപോകുന്നതു കാണാം. ക്രിസ്തീയ കുടുംബങ്ങളിലെ കുട്ടികൾ പാലിച്ചിരുന്നതും പാലിക്കേണ്ടതുമായ മര്യാദകളും ആചാരാനുഷ്ഠാനങ്ങളും വിധേയത്വങ്ങളും പല കുട്ടികളിലും ഇന്ന് അന്യമാകുന്നതു കാണാം. അപ്പനും മക്കളും ഒന്നിച്ചു ആടുന്നു, പാടുന്നു, കൂത്താടുന്നു. സ്വാതന്ത്ര്യത്തിന്റെ അലയടികൾ എന്നു വിശേഷിപ്പിക്കുന്ന സംസ്ക്കാരം സന്മാർഗ്ഗജീവിതത്തിന്റെ വേലിക്കെട്ടുകൾ തകർത്തു പുറത്തുവരുന്നു. തങ്ങൾക്കു പറ്റിയ അബദ്ധങ്ങളെക്കുറിച്ചു മനസ്സിലാക്കി വരുമ്പോഴേക്കും സകലതും കഴിഞ്ഞിരിക്കും.

ജീവിതം വ്യാപാരമല്ല. ദൈവത്തോടുകൂടിയുള്ള വാസമാണ്. അവിടെ ശാന്തിയുണ്ട്. മേലുദ്ധരിക്കപ്പെട്ട കച്ചവടക്കാർക്ക് ആർക്കും ശാന്തി ലഭിച്ചില്ല എന്ന് ഓർത്തിരിക്കുക.

• • • • • •

## പിതാക്കന്മാരുടെ പെരുനാളുകൾ

### ആഗസ്റ്റ്

കണ്ടനാട് ഇടവക മെത്രാപ്പോലീത്താ ആയിരുന്ന ജോസഫ് മാർ പക്കോമിയോസ് തിരുമേനിയുടെ അഞ്ചാം ഓർമ്മപ്പെരുന്നാൾ മുളക്കുളം കർമ്മേൽ കുന്ന് പള്ളിയിൽ ആഗസ്റ്റ് 18, 19 തീയതികളിലും, കോട്ടയം ഇടവക മെത്രാപ്പോലീത്താ ആയിരുന്ന പാറേട്ടു മാത്യൂസ് മാർ ഈവാനിയോസ് തിരുമേനിയുടെ 17-ാം ഓർമ്മപ്പെരുന്നാൾ ആഗസ്റ്റ് 30, 31 തീയതികളിൽ പാമ്പാടി ദയറാ ചാപ്പലിലും പ. കാതോലിക്കാബാവാ തിരുമനസ്സിലെ പ്രധാന കാർമ്മികത്വത്തിലും അഭിവന്ദ്യ മെത്രാപ്പോലീത്താമാരുടെ സാന്നിധ്യത്തിലും ആഘോഷമായി കൊണ്ടാടി.

### സെപ്റ്റംബർ

അൽവാറീസ് മാർയൂലിയോസ് മെത്രാപ്പോലീത്തായുടെ 74-ാം ഓർമ്മപ്പെരുനാൾ സെപ്റ്റംബർ 23-ാം തീയതി പഞ്ചിം (ഗോവാ) പള്ളിയിൽ കൊണ്ടാടുന്നതാണ്.

### ഒക്ടോബർ

പ. ബസേലിയോസ് യെൽദോ കാതോലിക്കാ ബാവായുടെ 372 -ാം ഓർമ്മപ്പെരുന്നാൾ ഒക്ടോബർ 3-ന് കോതമംഗലം ചെറിയപള്ളിയിലും ചേപ്പാടു മാർ ദീവന്നാസിയോസ് മെത്രാപ്പോലീത്തായുടെ 142-ാം ഓർമ്മപ്പെരുന്നാളും യൂഹാനോൻ മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായുടെ 17-ാം ഓർമ്മപ്പെരുനാളും ഒക്ടോബർ 12-ാം തീയതി ചേപ്പാടു പള്ളിയിലും പെരുനാട് ബഥനി ആശ്രമത്തിലും ശക്രള്ള മാർ ബസേലിയോസ് കാതോലിക്കാ ബാവായുടെ 233-ാം ഓർമ്മപ്പെരുന്നാൾ ഒക്ടോബർ 22-ാം തീയതി കണ്ടനാടു സെൻറ് മേരീസ് പള്ളിയിലും ആഘോഷപൂർവ്വം കൊണ്ടാടുന്നതാണ്.

## ബൈബിൾ ആൻറിയും കൂട്ടുകാരും

# ഒരു ബോട്ടുയാത്ര

വത്സമ്മ മാത്യു

ഈ മാസം മുതൽ ബാലപംക്തി പുനാരാരംഭിക്കുന്നു. "ബൈബിൾ ആൻറിയും കൂട്ടുകാരും" എന്നായിരിക്കും പംക്തിയുടെ ശീർഷകം. എഴുതുന്നത് വത്സമ്മ മാത്യു നരിയാപുരം

കൂട്ടുകാരേ! ബൈബിൾ ആൻറി ഇന്നു പറയുവാൻ പോകുന്നത് യേശുനാഥൻെറ ബോട്ടുയാത്രകളിൽ ഒന്നിനെക്കുറിച്ചാണ്.

ബോട്ടിൽ യാത്ര ചെയ്യുന്നത് നല്ല രസമാണ്, അല്ലേ? ബോട്ടിൽ യാത്ര ചെയ്യാൻ ആർക്കെങ്കിലും പേടിയുണ്ടോ ചില കുസൃതിക്കുട്ടന്മാർ ഉടൻ പറയും - "ഇല്ല, ഞങ്ങൾക്കു ഒരു പേടിയുമില്ല."

ഒരു ചോദ്യം? ബോട്ടിൽ യാത്രചെയ്യുമ്പോൾ കൊടുങ്കാറ്റടിച്ചാലോ? വെള്ളം ഇളകിമറിഞ്ഞ് ബോട്ട് മറിയാൻ തുടങ്ങിയാലോ? ഉടൻ അവർ പറയും: "ഏയ്! എന്നാൽ ഞങ്ങളില്ല." അപ്പോൾ മറ്റുള്ള കൂട്ടുകാർ പൊട്ടിച്ചിരിക്കും, അല്ലേ?

ബൈബിളിൽ യേശു ശിഷ്യന്മാരോടുകൂടെ പലപ്രാവശ്യം ബോട്ടിൽ (പടകിൽ) യാത്ര ചെയ്യുന്നതായി കാണാം. ശിഷ്യന്മാർക്കു ഒരു പേടിയുമില്ല. യേശു കൂടെ ഉള്ളപ്പോൾ എന്തിനു പേടിക്കണം! യേശുവിനോടുകൂടെ യാത്ര ചെയ്യുന്നത് അവർക്ക് വലിയ സന്തോഷം ആയിരുന്നു.

എന്നാൽ ഒരു പ്രാവശ്യം എന്തു സംഭവിച്ചെന്ന് അറിയാമോ? ശിഷ്യന്മാരോടുകൂടെ അക്കരെക്കു പോകുകയായിരുന്നു യേശു ബോട്ടിൽ. അപ്പോൾ അമരത്തു തലയണവെച്ച് യേശു ഉറങ്ങിപ്പോയി. നന്നേ ക്ഷീണിച്ചതായിരിക്കണം യേശുനാഥൻ അല്ലേ?

ശിഷ്യന്മാർ ഉന്മേഷത്തോടെ കൊച്ചു കൊച്ചു വർത്തമാനങ്ങളൊക്കെ പറഞ്ഞിരിക്കെ പെട്ടെന്നു അന്തരീക്ഷം മാറി. കൊടിയ കൊടുങ്കാറ്റടിച്ചു. കടൽ ഇളകി മറിഞ്ഞു. ബോട്ട് തിരകൾക്കൊപ്പം ഭയങ്കരമായി ഉയർന്നും താണും ശരിക്കും മറിയാൻ തുടങ്ങി.

ശിഷ്യന്മാർ പരിഭ്രമിച്ചു. ഇതാ! തങ്ങൾ നശിക്കാൻ പോകുന്നു.

മുക്കുവന്മാർ ആയിരുന്നു യേശുവിൻെറ ശിഷ്യന്മാരിൽ പലരും. കാറ്റിൻെറ ഗതികളും കടലിൻെറ ക്ഷോഭവും ഒക്കെ അവർക്കു നന്നായി അറിയാം.

ഇതാ, കടൽ വാസ്തവമായും ക്ഷോഭിക്കുന്നു. രക്ഷ കിട്ടുമെന്നു തോന്നുന്നില്ല.

അവർ എന്തു ചെയ്തെന്നറിയാമോ? ധൃതിയിൽ യേശുവിനെ ഉണർത്തി. "യേശുവേ! യേശുവേ! ഞങ്ങൾ നശിച്ചുപോകുന്നു. ഞങ്ങൾ നശിച്ചുപോകുന്നതിൽ നിനക്കു വിചാരമില്ലയോ!"

യേശു ഉണർന്നു. അക്ഷോഭ്യനായി എഴുന്നേറ്റു. കാറ്റിനെയും കടലിനെയും ശാസിച്ചു. കാറ്റിനോട് 'അടങ്ങുക' എന്നും കടലിനോട് അനങ്ങാതിരിക്ക" എന്നും പറഞ്ഞു. സ്വിച്ച് ഓഫ് ചെയ്യുന്ന നിമിഷംതന്നെ ലൈറ്റ് അണയുന്നതുപോലെ ഉടൻ കാറ്റു നിന്നു. തിരമാലകൾ നിശ്ചലമായി. എങ്ങും ശാന്തത!

പിന്നെ യേശു ശിഷ്യന്മാരുടെ നേരെതിരിഞ്ഞ് അവരെ നോക്കി: രണ്ടു ചോദ്യങ്ങൾ അവരോടു ചോദിച്ചു.

"നിങ്ങൾ ഇങ്ങനെ ഭീരുക്കൾ ആകുവാനെന്ത്?"

"നിങ്ങൾക്കിപ്പോഴും വിശ്വാസമില്ലയോ?"

അവർ ഭയപ്പെട്ടു. "കാറ്റും കടലുംകൂടെ അവനെ അനുസരിക്കുന്നുവല്ലോ, ഇവൻ ആര്? " എന്നു തമ്മിൽ പറഞ്ഞു.

ഈ സംഭവം അവരെ തികച്ചും ഭയപ്പെടുത്തി. യേശു അത്ഭുതങ്ങൾ പ്രവർത്തിക്കുകമാത്രമല്ല, പ്രകൃതി ശക്തികൾകൂടെയും തനിക്ക് കീഴടങ്ങിയിരിക്കയാൽ അവർ ആശ്ചര്യപ്പെട്ടു നടുങ്ങി. കർത്താവിനെ കൂടുതൽ അറിയുവാൻ ഇത് അവരെ സഹായിച്ചു.

ഇതിൽ നിന്നും കൂട്ടുകാർ എന്തു പഠിച്ചു.

കരയിലായാലും കടലിലായാലും എവിടെയായാലും ദൈവം നമ്മുടെകൂടെ ഉള്ളപ്പോൾ എന്തുതന്നെ സംഭവിച്ചാലും ഒന്നും ഭയപ്പെടേണ്ടതില്ല. പ്രകൃതിയിലും സ്വജീവിതത്തിലും കാറ്റും കോളും, ഇടിയും മിന്നലും മഹാമാരിയും, അഗ്നിയും ഒന്നും നമ്മെ ഭീരുക്കൾ ആക്കേണ്ടതില്ല.

സമുദ്രത്തിൻെറ അഗാധതയിലേക്കു വീണുപോയാലും, മത്സ്യം നമ്മെ വിഴുങ്ങിക്കളഞ്ഞാലും അതിൻെറ വയറ്റിൽനിന്നുപോലും നമ്മെ രക്ഷിപ്പാൻ ദൈവത്തിനു കഴിയുമെന്ന് വി. വേദപുസ്തകത്തിലെ 'യോനാ' പ്രവാചകൻെറ അനുഭവത്തിൽനിന്നും നാം പഠിക്കുന്നു.

കൂടാതെ യിസ്രായേലിലെ മഹാനായ രാജാവായിത്തീർന്ന ആട്ടിടയനായിരുന്ന ദാവീദ് ഒരു കീർത്തനത്തിൽ ഇങ്ങനെ പാടുന്നു.

"അതുകൊണ്ട് ഭൂമി മാറിപ്പോയാലും, പർവ്വതങ്ങൾ കുലുങ്ങി സമുദ്രമദ്ധ്യേ വീണാലും, അതിലെ വെള്ളം ഇരച്ചുകലങ്ങിയാലും ................. നാം ഭയപ്പെടുകയില്ല." സങ്കീ: 46: 2, 3

ഈ ഒരു വിശ്വാസമാണ് ദൈവം നമ്മിൽനിന്നും പ്രതീക്ഷിക്കുന്നത്. നമ്മുടെ ജീവിതമാകുന്ന തോണിയിൽ ദൈവം ഉണ്ടെന്ന് ഉറപ്പുവരുത്തുക. പിന്നീട് എന്തു വന്നാലും ഭീരുക്കളാകേണ്ടതില്ല; പേടിച്ചു നിലവിളിക്കേണ്ടതില്ല. എന്താ, എന്തു തോന്നുന്നു?

സ്നേഹത്തോടു കൂടി,

**ബൈബിൾ ആൻറി.**

# പതിനാറാം നൂറ്റാണ്ടിനുമുമ്പുള്ള മലങ്കര സഭ

റവ. (ഡോ) ബി. വറുഗീസ്

പതിനാറാം നൂറ്റാണ്ടിനുമുമ്പുള്ള മലങ്കരസഭയുടെ ചരിത്രത്തെപ്പറ്റി പ്രതിപാദിക്കുന്ന രേഖകൾ താരതമ്യേന കുറവാണല്ലോ! ചരിത്രരേഖകളുടെ അഭാവത്തിനു കാരണം ഉദയംപേരൂർ സുന്നഹദോസും, മെനസിസ് മെത്രാനും ആണെന്ന് പൊതുവെ പറയാറുണ്ടെങ്കിലും അതുമാത്രമല്ലെന്നാണ് ഈ ലേഖകൻെറ അഭിപ്രായം. പോർട്ടുഗീസ് കാലത്തിനു മുമ്പുള്ള നമ്മുടെ സഭയുടെ അവസ്ഥയെപ്പറ്റി ചില നിഗമനങ്ങൾ സഭാചരിത്ര പഠിതാക്കളുടെ പരിഗണനയ്ക്കായി സമർപ്പിക്കുകയാണ് ഈ ലേഖനത്തിൻെറ ഉദ്ദേശ്യം. മുമ്പ് എഴുതിയിട്ടുള്ള നിഗമനങ്ങളും, മുൻവിധികളും അപ്പാടെ ആവർത്തിക്കുകയല്ല, സഭാചരിത്രപഠനത്തിൻെറ ലക്ഷ്യം എന്ന വിശ്വാസത്തിലാണ് ചില സാധ്യതകളെപ്പറ്റി ഇവിടെ പ്രതിപാദിക്കുന്നത്. സമഗ്രവും നിഷ്പക്ഷവുമായ അന്വേഷണം തുടർന്നെങ്കിലേ, ഗതകാലത്തെപ്പറ്റി വ്യക്തമായി മനസ്സിലാക്കുവാൻ സാധിക്കുകയുള്ളു.

(1) **പേർഷ്യൻ ബന്ധം:** മലങ്കര സഭയുടെ പേർഷ്യൻ ബന്ധത്തെപ്പറ്റി പരാമർശിക്കുന്ന രേഖകളുടെ ആധികാരികതയെപ്പറ്റി സംശയിക്കേണ്ട ആവശ്യമുണ്ടെന്നു തോന്നുന്നില്ല. (ചില പേർഷ്യൻ, സുറിയാനി, ഗ്രീക്ക് എഴുത്തുകാരുടെ മനസ്സിൽ 'ഇന്ത്യ' എന്നത് മലങ്കര ആയിരുന്നില്ല എന്ന സത്യം വിസ്മരിക്കുന്നില്ല) മലങ്കരസഭയുമായുണ്ടായിരുന്ന ബന്ധത്തെപ്പറ്റി പരാമർശിക്കുന്ന രേഖകൾ ആവശ്യത്തിനുണ്ടെങ്കിലും, ആ ബന്ധം എത്രമാത്രം ആഴമുള്ളതായിരുന്നു എന്ന് ചരിത്രകാരന്മാർ ചിന്തിക്കേണ്ടിയിരിക്കുന്നു. പേർഷ്യയിൽനിന്നുള്ള മേൽപ്പട്ടക്കാരെ നമ്മുടെ സഭ പലപ്പോഴും സ്വീകരിച്ചിട്ടുണ്ട്. എന്നാൽ സഭയുടെ ഭരണം പേർഷ്യൻ മെത്രാന്മാരാണ് എക്കാലവും നടത്തിയിരുന്നതെന്ന് തോന്നുന്നില്ല. മലങ്കരസഭ പേർഷ്യൻസഭയുടെ ഭാഗവുമായിരുന്നില്ല. നാട്ടുകാരായ മേൽപ്പട്ടക്കാരായിരുന്നിരിക്കണം പലപ്പോഴും ഭരിച്ചിരിക്കുന്നത്. പേർഷ്യൻബന്ധം വളരെ പരിമിതമായ രീതിയിലേ ഉണ്ടായിരുന്നുള്ളു എന്ന് ചിന്തിക്കുവാൻ സഹായിക്കുന്ന ചില ഘടകങ്ങളുണ്ട്.

അവയിൽ ഒന്നാമത്തേത് പേർഷ്യൻസഭയുടെ ചൈനയിലുണ്ടായിരുന്ന പ്രേഷിതപ്രവർത്തനമാണ്. എ. ഡി 635 - ൽ അലോബെൻ എന്ന നെസ്തോറിയൻ മിഷനറി ചൈനയിലെത്തി. അന്നത്തെ താംഗ് വംശജനായ ചക്രവർത്തി "പേർഷ്യയിൽനിന്നുള്ള പ്രകാശത്തിൻെറ മതം" ചൈനയിൽ പ്രചരിപ്പിക്കുന്നതിനും, ഒരു സന്യാസാശ്രമം സ്ഥാപിക്കുന്നതിനും അനുവാദം നൽകി. തുടർന്ന് "സിൽക്കുപാത" (silk road) എന്നറിയപ്പെടുന്ന കച്ചവടപ്പാതയിലൂടെ നെസ്തോറി യൻ മിഷനറിമാർ ചൈനയിലെത്തി. (അന്ത്യോക്യാ മുതൽ ചൈനയിലെ ഷാംഗ്ഹായ്‌വരെയുള്ള അയ്യായിരംമൈൽ ദൈർഘ്യമുള്ള കച്ചവടപ്പാതയാ യിരുന്നു 'സിൽക്കുപാത') എ. ഡി 781 ൽ സിയാൻ - ഫു എന്ന സ്ഥലത്ത് ഈ മിഷനറിമാർ സ്ഥാപിച്ച സന്യാസാശ്രമത്തിൻ സ്ഥാനത്തുനിന്നും ലഭിച്ച വിശ്വ പ്രസിദ്ധമായ ശിലാലിഖിതം (x'ian -Fu Nestorian Tablet) ചൈനയിലെ ക്രിസ്തുമതത്തിൻെറ ചരിത്ര ത്തെപ്പറ്റി വിലപ്പെട്ട വിവരങ്ങൾ നൽകുന്നു. പത്തു പ്രവിശ്യകളിൽ ക്രിസ്തുമതം പ്രചരിപ്പിച്ചിരുന്നുവെന്നും, നൂറോളം പട്ടണങ്ങളിൽ സന്യാസാശ്രമങ്ങൾ ഉണ്ടായി രുന്നുവെന്നും പ്രസ്തുത രേഖയിൽ പറയുന്നുണ്ട്. 845-ൽ അന്നത്തെ ചക്രവർത്തി ക്രിസ്തീയ - ബുദ്ധസന്യാസിമാരെ പീഢിപ്പിക്കുകയും, സന്യാസാശ്രമങ്ങൾ അടച്ചു പൂട്ടിക്കുകയും ചെയ്തപ്പോൾ, ക്രിസ്തീയ സഭ നാമാവശേഷമായി.

പിന്നീട് എ. ഡി 1215 ൽ മംഗോളിയൻ ഭരണാധികാരി ജെംഗിസ് ഖാൻ ബെയ്ജിംഗ് കീഴടക്കി. അദ്ദേഹത്തിൻെറ ഭാര്യ (കുബ്ലെഖാൻെറ മാതാവ്) നെസ്തോറിയൻ ക്രിസ്ത്യാനിയായിരുന്നു. 1235 ൽ ബെയ്ജിംഗിൽ ഒരു നെസ്തോറിയൻ ദേവാലയവും വേദശാസ്ത്രപഠന കേന്ദ്രവും സ്ഥാപിതമായി. 1260-ൽ കുബ്ലെഖാൻ ചൈന കീഴടക്കിയപ്പോൾ ക്രിസ്തുമതവും ശക്തി പ്രാപിച്ചു. 1289 -ൽ ബെയ്ജിംഗ് ഒരു നെസ്തോറിയൻ മെത്രാസന കേന്ദ്രമായിത്തീർന്നു. 1289 നും 1320 - ൽ ഇടയിൽ ചൈനയിൽ 72 നെസ്തോറിയൻ സന്യാസാശ്രമങ്ങൾ ഉണ്ടായിരുന്നത്രെ. 1368-ൽ മിംഗ്‌വംശം ഭരണം കീഴടക്കിയപ്പോൾ മംഗോളിയൻ ഭരണം അവസാനിക്കുകയും, നെസ്തോറിയൻ സഭ താമസംവിനാ അസ്തപ്രഭമാകുകയും ചെയ്തു.

പേർഷ്യൻസഭ ചൈനയിൽ സജീവമായിരുന്നു എന്നതിൻെറ വ്യക്തമായ തെളിവാണ്, സന്യാസാശ്രമങ്ങളും വേദശാസ്ത്രപഠന കേന്ദ്രങ്ങളും. അത്തരം സ്ഥാപനങ്ങൾ മലങ്കരയിൽ ഉണ്ടായിരുന്നു എന്ന് ചൂണ്ടിക്കാണിക്കുവാൻ ആവശ്യമായ പുരാവസ്തു തെളിവുകൾ ഇല്ലെന്നുള്ളതാണ് സത്യം. പേർഷ്യൻ സഭയ്ക്ക് മലങ്കരയിൽ ഉണ്ടായിരുന്ന സ്വാധീനം പരിമിതമായിരുന്നു എന്നാണ് അതു കാണുന്നത്.

പേർഷ്യൻ മെത്രാന്മാർ ഇടയ്ക്കിടെ വന്നിരുന്നെങ്കിലും പേർഷ്യൻസഭയുടെ ഭരണസംവിധാനം ഇവിടെ അപ്പടി അനുകരിച്ചിരുന്നില്ല, ആ സാദ്ധ്യതയെപ്പറ്റി ചിന്തിക്കുവാൻ സഹായിക്കുന്ന ചില വസ്തുക്കൾ ഇനി പരിശോധിക്കാം.

**(2) ഏക മെത്രാസനവും അർക്കദിയാക്കോൻെറ ഭരണവും**

പേർഷ്യൻ സഭയിലും, അതിൻെറ സജീവ പ്രേഷിത പ്രവർത്തനരംഗമായിരുന്ന ചൈനയിലും

ഒന്നിലധികം മെത്രാസനങ്ങളും മേൽപ്പട്ടക്കാരും ഉണ്ടായിരുന്നു. ഒരു ചെറിയ പ്രദേശത്ത് ഒന്നിലധികം മെത്രാസനങ്ങൾ ഉണ്ടായിരുന്ന പാരമ്പര്യം റോമൻ സാമ്രാജ്യത്തിൽ നിന്നായിരിക്കണം പേർഷ്യൻ സഭ സ്വീകരിച്ചത്. എന്നാൽ മലങ്കരയിൽ ഈ രീതിയല്ല ഉണ്ടായിരുന്നത്. മുളന്തുരുത്തി സുന്നഹദോസുവരെ മലങ്കരസഭയ്ക്ക് ഒരിടവക എന്ന രീതിയിൽ ഒരൊറ്റ മെത്രാപ്പോലീത്ത മാത്രമേ ഉണ്ടായിരുന്നുള്ളു. ലാറ്റിൻ -ഗ്രീക്ക്-അന്ത്യോക്യൻ-പേർഷ്യൻ മാതൃകയിൽനിന്നും വ്യത്യസ്തമായ ഒരു എപ്പിസ്കോപ്പൽ സഭയായിരുന്നു നമ്മുടേത്. മലങ്കരയുടെ മെത്രാപ്പോലീത്താ ഇടവകകളുടെ ഭരണകാര്യങ്ങളിൽ ഇന്നത്തെ രീതിയിൽ ഇടപെട്ടിരുന്നു എന്നതിനും മതിയായ തെളിവുകളില്ല. സഭയുടെ ഭരണം അർക്കദിയാക്കോനിൽ (Archdeacon) നിക്ഷിപ്തമായിരുന്നു. 'ഒരു ജാതിക്കു കർത്തവ്യൻ' എന്നറിയപ്പെട്ടിരുന്ന അർക്കദിയാക്കോൻ മേൽപ്പട്ട സ്ഥാനിയായിരുന്നില്ല, 'അർക്കദിയാക്കോൻ' എന്ന പേര് പേർഷ്യൻ പാരമ്പര്യത്തിൽനിന്നും ഉത്ഭവിച്ചതായിരിക്കണം. പേർഷ്യൻസഭയിൽ മെത്രാപ്പോലീത്തായുടെ പ്രതിനിധിയും ഭരണകാര്യങ്ങളിൽ അദ്ദേഹത്തിന്റെ സഹായിയുമായ വൈദികനായിരുന്നു 'അക്കദിയാക്കോൻ'. എന്നാൽ പേർഷ്യൻ അർക്കദിയാക്കോനെക്കാൾ കൂടുതൽ അധികാരാവകാശങ്ങൾ മലങ്കരയിലെ അർക്കദിയാക്കോനുണ്ടായിരുന്നു. പേർഷ്യൻമെത്രാന്മാരെ ഭരണത്തിൽ സഹായിക്കാനായി ഉണ്ടാക്കിയതാവണം ഈ സ്ഥാനം. നാട്ടുകാരായ മെത്രാന്മാർ ഭരിച്ചപ്പോഴും അതുതന്നെ തുടർന്നു എന്നുവേണം ചിന്തിക്കുവാൻ.

പതിനാറാംനൂറ്റാണ്ടിനുമുമ്പുണ്ടായിരുന്ന മലങ്കര സഭയിലെ അർക്കദിയാക്കോന്മാരെപ്പറ്റിയും അവരുടെ ഭരണരീതിയെപ്പറ്റിയും നമുക്കുള്ള അറിവ് പരിമിതമാണ്. 16, 17 നൂറ്റാണ്ടുകളിലെ രേഖകളിൽനിന്നും മനസ്സിലാകുന്നത് മലങ്കരയിലെ മെത്രാപ്പോലീത്താ ഒരു ഭരണകർത്താവായി നേരിട്ട് പ്രവർത്തിച്ചിരുന്നില്ല എന്നും, ഭാരതീയ താപസശ്രേഷ്ഠരുടെ മാതൃകയിൽ ആത്മീയ ഗുരുവും, പിതാവുമായി സഭയ്ക്ക് നേതൃത്വം നൽകിയിരുന്നു എന്നുമാണ്. ഭരണം മിക്കവാറും 'ജാതിക്കു കർത്തവ്യൻ' തന്നെ നിർവ്വഹിച്ചിരുന്നു. കൊച്ചിക്കു തെക്കോട്ടു പള്ളികളിൽ അദ്ദേഹം എത്ര മാത്രം അധികാരം ചെലുത്തിയിരുന്നു എന്നതിന്റെ വിശദാംശങ്ങളും നമുക്ക് അറിയില്ല.

പതിനെട്ടാം നൂറ്റാണ്ടിന്റെ മദ്ധ്യത്തിൽ മാർത്താണ്ഡവർമ്മയുടെ കാലത്താണല്ലോ 'തിരുവിതാംകൂർ' എന്ന രാജ്യംതന്നെ ഉടലെടുക്കുന്നത്. അതിനുമുമ്പ് മിക്കവാറും സ്വതന്ത്രമായ ഒരു ഡസനിലധികം നാട്ടുരാജ്യങ്ങളാണ് ഇന്നത്തെ 'തിരുവിതാംകൂറിൽ' ഉണ്ടായിരുന്നത്. ആ പ്രദേശങ്ങളിലെ പുരാതന ക്രിസ്തീയ കേന്ദ്രങ്ങൾ നിരണം, നിലയ്ക്കൽ, കൊല്ലം, തരുവിതാംകോട് എന്നിവയാണ്. ആ സ്ഥലങ്ങളിൽ അർക്കദിയാക്കോൻ എത്രമാത്രം അധികാരം ചെലുത്തിയിരുന്നു എന്ന് വ്യക്തമല്ല. ചുരുക്കത്തിൽ പേർഷ്യൻ -ഗ്രീക്ക്- അന്ത്യോക്യൻ -ലാറ്റിൻ ഭരണസംവിധാനത്തിൽ നിന്നും ആദിമ ക്രിസ്തീയ പാരമ്പര്യത്തിൽ മിക്കവാറും എല്ലായിടത്തും നിലവിലിരിക്കുന്നതുമായ ഒരു ഭരണസംവിധാനമായിരുന്നു മലങ്കരയിൽ ഉണ്ടായിരുന്നത്.

ഇടവകയെ ബാധിക്കുന്ന കാര്യങ്ങൾ "പള്ളിയോഗം" എന്നറിയപ്പെട്ടിരുന്ന ഇടവക പൊതുയോഗം കൂടിയാണ് തീരുമാനിച്ചിരുന്നത്.വൈദീക സ്ഥാനികളെ പള്ളിയോഗമാണ് തെരഞ്ഞെടുത്തിരുന്നത്. പള്ളിയോഗം തെരഞ്ഞെടുക്കുന്ന സ്ഥാനികളെ അർക്കദിയാക്കോന്റെ അറിവോടെ മെത്രാപ്പോലീത്തായുടെ അടുത്തേക്ക് അയച്ചിരുന്നു.

തെരഞ്ഞെടുത്ത ഇടവകയ്ക്കുവേണ്ടി, മെത്രാപ്പോലീത്താ, അവർക്ക് പട്ടം കൊടുത്തിരുന്നു.

## മലങ്കരയുടെ മെത്രാപ്പോലീത്ത

മുകളിൽ സൂചിപ്പിച്ചതുപോലെ മലങ്കരസഭാ പാരമ്പര്യത്തിൽ ഭരണ കർത്താവിനെക്കാൾ, ആത്മീയപിതാവായിരുന്നു. ശാന്തരായി, വലിയ സഞ്ചാരമോ, ആർഭാടമോ ഇല്ലാത്ത പ്രാർത്ഥനാനിരതരായി ഭാരതീയ ഋഷിമാരുടെ മാതൃകയിൽ സഭയ്ക്ക് നേതൃത്വം നൽകിയവരായിരുന്നു പോർട്ടുഗീസുകാരുടെ കാലത്തിനു മുമ്പുണ്ടായിരുന്ന മേൽപ്പട്ടക്കാർ. ആ മാതൃകയിൽ ആധുനികകാലത്ത് ജീവിച്ചിരുന്ന പിതാവായിരുന്നു പരിശുദ്ധ പാമ്പാടിത്തിരുമേനി. ഗ്രന്ഥകാരന്മാരോ, വാഗ്മികളോ, സംഘാടകരോ, സ്ഥാപനങ്ങൾ കെട്ടിപ്പടുക്കുന്നവരോ ആയി ശ്രദ്ധ ആകർഷിക്കുവാൻ അവർ ആഗ്രഹിച്ചിരുന്നില്ല. രണ്ടായിരംവർഷം പഴക്കമുള്ള മലങ്കരസഭയിൽ വേദശാസ്ത്രഗ്രന്ഥങ്ങൾ കഴിഞ്ഞ നൂറ്റാണ്ടുവരെ ഉണ്ടാകാതിരുന്നതിന്റെ കാരണം ഇതായിരുന്നു.

അവരുടെ ചിന്തയിൽ ക്രിസ്തുമതം ഒരു വിശ്വാസ സംഹിതയല്ലായിരുന്നു; ജീവിത ശൈലിയായിരുന്നു. വേദശാസ്ത്രം ബൗദ്ധികമായി നടത്തുന്ന ചിന്തകളോ, വാദഗതികളോ അല്ല, ദൈവകൃപയിൽ മാത്രം ആശ്രയിച്ചുള്ള ജീവിതമാണ്. വിജ്ഞാനം എന്നത് പഠിച്ചുകിട്ടുന്ന അറിവല്ല. നേരെമറിച്ച് അനുഭവമാണ്. ദൈവസംസർഗ്ഗമാണ്. ലാറ്റിൻ-ഗ്രീക്ക്-സിറിയൻ പാരമ്പര്യങ്ങളിൽനിന്നും തികച്ചും വിഭിന്നമായിരുന്നു വേദശാസ്ത്രത്തെപ്പറ്റി ഉണ്ടായിരുന്ന നമ്മുടെ കാഴ്ചപ്പാട്. വിമർശനാത്മകമായി പഠിക്കുവാനും ചർച്ച ചെയ്യാനുമുള്ളതാണ് വേദശാസ്ത്രം എന്ന സമീപനത്തിൽനിന്നാണ് ഗ്രന്ഥാധിഷ്ഠിതമായ വേദശാസ്ത്ര പഠനം ഉടലെടുത്തത്. വിജ്ഞാനത്തെ ആത്മീയാനുഭവമായി കണക്കാക്കിയിരുന്ന നമ്മുടെ പാരമ്പര്യത്തിലെ അവസാനത്തെ കണ്ണികളായിരുന്നു പരുമല തിരുമേനിയും പ. ഗീവർഗീസ് ദ്വിതീയൻ ബാവായും പാമ്പാടിത്തിരുമേനിയും, ഒരളവുവരെ മൈലപ്രയിലെ വന്ദ്യമാതുസ് റമ്പാച്ചനും.

വേദശാസ്ത്രത്തെപ്പറ്റിയുള്ള ഈ ധാരണയാണ് ചരിത്രരേഖകളുടെ അഭാവത്തിനുള്ള പ്രധാന കാരണമെന്നാണ് എന്റെ അഭിപ്രായം. മേൽപ്പറഞ്ഞ രീതിയിലുള്ള മല്പാന്മാരുടെ കീഴിലായിരുന്നു അക്കാലത്ത് വൈദീകവിദ്യാഭ്യാസം നടന്നിരുന്നത്. ബൗദ്ധികമായ അറിവിനെക്കാൾ ദൈവീകാനുഭൂതിയിലൂടെ ദൈവ

ജ്ഞാനം നേടുവാനുള്ള പരിശീലനമാണ് അവർ നൽകിയിരുന്നത്.

ഇക്കാലത്തെ നമ്മുടെ ദേവാലയങ്ങളുടെ ശില്പകലയെപ്പറ്റിയും നമുക്ക് വലിയ വിവരങ്ങൾ ലഭിച്ചിട്ടില്ല. പുരാതന ദേവാലയങ്ങൾ പലതവണ പൊളിച്ചു പണിതപ്പോൾ പൗരാണികതയുടെ പല ഭാവങ്ങളും നഷ്ടമായി. എന്നാൽ ലഭ്യമായ തെളിവുകളുടെ വെളിച്ചത്തിൽ ചിന്തിച്ചാൽ, ജീവിതശൈലിയിലുണ്ടായിരുന്ന ലാളിത്യം ദേവാലയങ്ങളുടെ നിർമ്മാണരീതിയിലും പ്രതിഫലിച്ചിരുന്നുവെന്ന് കാണാം. കേരളീയ ശൈലിയിൽ ലളിതമായ ദേവാലയങ്ങളായിരുന്നു ഇവിടെ ഉണ്ടായിരുന്നത്. ഇവിടുത്തെ മഴയേയും ഊർപ്പത്തെയും നൂറ്റാണ്ടുകൾ ചെറുത്തു നിൽക്കുവാനുള്ള കഴിവ് അവയ്ക്കുണ്ടായിരുന്നില്ല. കേരളത്തിലെ മിക്ക പുരാതന ഹൈന്ദവ ക്ഷേത്രങ്ങളും ഇതേരീതിയിൽ ലളിതമായ ശൈലിയിലുള്ളവയായിരുന്നു. അതേ മാതൃകയായിരുന്നു മലങ്കരസഭയും അവലംബിച്ചിരുന്നത്. ഇന്നത്തെ രീതിയിലുള്ള ഉയർന്ന മുഖവാരങ്ങളും ആളുകളുടെ ശ്രദ്ധയാകർഷിക്കുന്ന തരത്തിലുള്ള വലിയ ഘടനകളും പോർട്ടുഗീസുകാരുടെ വരവിനുശേഷം ഉണ്ടായവയാണ്. പാശ്ചാത്യനാടുകളിൽ ലാളിത്യത്തെക്കാൾ ഗാംഭീര്യത്തിനും പ്രൗഢിക്കുമായിരുന്നു മുൻതൂക്കം. പോർട്ടുഗീസുകാരും, തുടർന്നുവന്ന പാശ്ചാത്യ മിഷനറിമാരും ഇത്തരത്തിലുള്ള ദേവാലയങ്ങളാണ് ഇവിടെ പടുത്തുയർത്തിയത്. മലങ്കരസഭ ഒരു പരിധിവരെ അത്തരം വാസ്തുശില്പവിദ്യ അനുകരിക്കുകയാണ് ചെയ്തത്.

## ഉപസംഹാരം

പോർട്ടുഗീസുകാരുടെ വരവുവരെ പൂർണ്ണമായി സ്വതന്ത്രമായിരുന്ന ഒരു സഭയായിരുന്നു നമ്മുടേത്. പേർഷ്യൻസഭയുടെ ആരാധനാ ക്രമങ്ങൾ ഉപയോഗിച്ചിരുന്നുവെങ്കിലും അവരുടെ ഭരണരീതിയോ, ആത്മീയതയോ, അപ്പടി നാം സ്വീകരിച്ചില്ല. ഭാരതീയമായ ഒരു ജീവിതശൈലിയും, ആത്മീയ ദർശനവും, സഭാഭരണരീതിയും ആയിരുന്നു ഇവിടെ ഉണ്ടായിരുന്നത്. ഈ 'തദ്ദേശീയത' നഷ്ടമായത് വിദേശികളുടെ വരവോടെയാണ്.



## For Favours Recieved






Elizabeth John, Kallupalathinkal

പുസ്തക പരിചയം

# പാശ്ചാത്യ സംഗീത പ്രവേശിക

പാശ്ചാത്യ സംഗീത വിജ്ഞാന ശാഖയിൽ മലയാളത്തിലുള്ള ആദ്യത്തെ പുസ്തകമാണ് - 'പാശ്ചാത്യ സംഗീത പ്രവേശിക'. ദീർഘകാലം റഷ്യയിലും ഇംഗ്ലണ്ടിലും പഠിച്ച് പാശ്ചാത്യ - പൗരസ്ത്യ സംഗീതങ്ങളിൽ വൈദഗ്ദ്ധ്യവും പ്രാവീണ്യവും നേടിയ ഫാ. എം. പി. ജോർജാണ് സംഗീതലോകത്തിന് ഈ അമൂല്യമായ പഠനം സമർപ്പിച്ചിരിക്കുന്നത്.

ആശയ വിനിമയ മണ്ഡലത്തിൽ (communication sphere) സംഗീതത്തിന് അദ്വിതീയ സ്ഥാനം ഉണ്ട്. ഏതു തരക്കാർക്കും ആസ്വാദ്യത ജനിപ്പിക്കുവാൻ സംഗീതത്തിനു കഴിയും. ഭാഷാ-സംസ്കാരങ്ങൾക്കതീതമായി സഹൃദയരെ സൃഷ്ടിക്കുവാൻ സംഗീതത്തിനു കഴിയുന്നു.

ഭാരതം സംഗീതത്തിനു മുഖ്യപ്രാധാന്യം നൽകുന്നു. ഭാരതീയ സംഗീത സംസ്കാരത്തിൽ കർണ്ണാടക സംഗീതവും (ദക്ഷിണേന്ത്യൻ സംഗീതം) ഹിന്ദുസ്ഥാനി സംഗീതവും (ഉത്തരേന്ത്യൻ സംഗീതം) ചേർന്നു വരുന്നു. ഇതിനെപ്പറ്റി ഫാ. എം. പി. ജോർജ്:

'കർണ്ണാടകസംഗീതത്തിൽ ആര്യദ്രാവിഡ സംസ്കാരങ്ങളുണ്ടെങ്കിലും ദ്രാവിഡ സംസ്കാരത്തിൻെറ അന്തഃസത്ത ഉൾക്കൊള്ളുന്നതാണ്. ഇന്നത്തെ ഹിന്ദുസ്ഥാനി സംഗീതം എന്നത് ആര്യസംസ്കാരവും പേർഷ്യൻ സംസ്കാരവും തമ്മിലുള്ള സമന്വയമാണ്.'

പാശ്ചാത്യസംഗീതത്തിൻെറ പ്രേരണയും സ്വാധീനവും ഭാരതീയസംഗീതത്തെ ഗ്രസിക്കുന്നതായി സംശയിക്കുന്നു. ചലച്ചിത്ര സംസ്കാരത്തിൽകൂടി സാധാരണക്കാരിലേക്ക് പാശ്ചാത്യസംഗീതം അടിച്ചേൽപ്പിക്കപ്പെടുവാൻ ഇടയാകുന്നു.

'ഡിഷ് ആൻറിനാ' വഴി ഇറക്കുമതി ചെയ്യുന്ന 'മ്യൂസിക്ക് ചാനലുകളിൽ' കാണുന്ന പോപ്പ്, റോക്ക്, റാപ് തുടങ്ങിയ 'അടിപൊളിയൻ' കലാപ്രകടനമാണ് പാശ്ചാത്യ സംഗീതമെന്ന് തെറ്റിദ്ധരിക്കും. ഇത് വൈവിധ്യമാർന്ന സംഗീത സംസ്കാരത്തിൻെറ മിശ്രിത രൂപമാണ്. തനതായ സംസ്കാരങ്ങളിലേക്ക് ഇരച്ചു കയറുന്ന പുത്തൻ സംഗീതത്തിൻെറ പ്രേരണ വളരെയാണ്. പൗരാണികവും ഭക്തിസാന്ദ്രവുമായ ഭാരതീയ കീർത്തനങ്ങളെ ഇവ വിഴുങ്ങിക്കൊണ്ടിരിക്കുകയാണ്.

ഭാരതീയ ലളിതഗാനത്തിലും പാശ്ചാത്യ സംഗീത ഉപകരണങ്ങൾ ജി. ദേവരാജൻ, എം. ബി. ശ്രീനിവാസൻ തുടങ്ങിയ സംഗീതജ്ഞർ ഉപയോഗിച്ചതും പുതിയൊരു സംഗീതതലം സൃഷ്ടിച്ച ഈ സാഹചര്യങ്ങളിൽ 'പാശ്ചാത്യ സംഗീതത്തിൻെറ സമ്പ്രദായങ്ങൾ വ്യക്തമാക്കുന്ന ഗ്രന്ഥമാണ് 'പാശ്ചത്യ സംഗീത പ്രവേശിക.'

'പാശ്ചാത്യസ്വാധീനം ഭാരതീയ സംഗീതത്തിൽ വന്നതോടെ കൂടുതൽ മനോഹാരിത വന്നു എന്ന നിഗമനത്തിൻെറ (?) വെളിച്ചത്തിലാണ് പത്ത് പാഠ (അദ്ധ്യായം) ങ്ങളിലായി 'പാശ്ചാത്യ സംഗീത പ്രവേശിക' തയ്യാറായിരിക്കുന്നത്.

പാശ്ചാത്യ സംഗീതത്തിൻെറ പ്രാരംഭ പഠനങ്ങളാണ് ആദ്യത്തെ മൂന്ന് പാഠങ്ങളിൽ. ക്വയറിൻെറ ആലാപന രീതികൾ, ക്രമീകരണം നടത്തിപ്പ് (Conducting) എന്നിവയുടെ വിവിധവശങ്ങൾ ദീർഘമായി ചർച്ച ചെയ്യുന്നു. പാശ്ചാത്യ സംഗീതത്തിലെ സാങ്കേതിക പദങ്ങളുടെ അർത്ഥവും (Glossary) സംഗീതത്തിലെ കലാരൂപങ്ങളിലെ കലാരൂപങ്ങളും സംഗീതത്തിലെ കലാരൂപങ്ങളും വിശദമായി നൽകിയിരിക്കുന്നത് ശ്രദ്ധേയമാണ്.

പാശ്ചാത്യസംഗീതത്തിൻെറ ഉത്ഭവവും വളർച്ചയും ആദിമുതൽ അവതരിപ്പിക്കുന്നു. ജീവിതം മുഴുവൻ സംഗീതം തപസ്യയാക്കിയ പാശ്ചാത്യ സംഗീതജ്ഞരുടെ ജീവചരിത്രം സംക്ഷിപ്തമായി ചേർന്നിട്ടുണ്ട്.

സംഗീത വിജ്ഞാനീയത്തിലെ പാഠപുസ്തമായ ഇത് സംഗീതം അഭ്യസിക്കുന്നവർക്കും ആസ്വദിക്കുന്നവർക്കും ഒരുപോലെ സംഗീത വിജ്ഞാനം പകരുന്നു. പാശ്ചാത്യ സംഗീതത്തിൻെറ വിവിധ ഭാവങ്ങളും വിഭവങ്ങളും ഉത്ഭവവും വളർച്ചയും വ്യക്തവും ലളിതവുമായി ഉൾക്കൊള്ളിച്ചിരിക്കുന്നു. പ്രശസ്ത സംഗീതജ്ഞൻ ജി. ദേവരാജിൻെറ പ്രൗഢമായ അവതാരികയും ഉണ്ട്.

ഓർത്തഡോക്സ് വൈദിക സെമിനാരി ശ്രുതി സ്കൂൾ ഓഫ് ലിറ്റർജിക്കൽ മ്യൂസിക്കാണ് 'പാശ്ചാത്യ സംഗീത പ്രവേശിക'യുടെ വിതരണം. വില 95 രൂപ.

- ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ

# പ: എപ്പിസ്കോപ്പൽ സുന്നഹദോസ്

1996 ജൂലൈ 9-ാം തീയതി മുതൽ 13-ാം തീയതിവരെ കോട്ടയം പഴയ സെമിനാരിയിലെ സോഫിയ സെൻററിൽ മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ പ. എപ്പിസ്കോപ്പൽ സുന്നഹദോസ് യോഗങ്ങൾ ചേർന്നു. പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവാ തിരുമനസ്സു കൊണ്ട് അദ്ധ്യക്ഷത വഹിച്ചു. തോമസ് മാർ മക്കാറിയോസ്, മാത്യൂസ് മാർ ബർന്നബാസ് എന്നീ മെത്രാപ്പോലീത്തന്മാരൊഴികെ സഭയിലെ എല്ലാ മെത്രാപ്പോലിത്തന്മാരും ഹാജരായിരുന്നു.

സഭാ മിഷൻ പ്രവർത്തനങ്ങൾ കുറെക്കൂടി കാര്യക്ഷമമാക്കേണ്ടത് ആവശ്യമാണെന്ന് തീരുമാനിക്കുകയും അതിനുവേണ്ടി മിഷൻ പ്രവർത്തനങ്ങളെ ഏകീകരിക്കുന്നതിനും നേതൃത്വം കൊടുക്കുന്നതിനുമായി ഗീവർഗീസ് മാർ ഒസ്താത്തിയോസ്, സ്തേഫാനോസ് മാർ തേവോദോസ്യോസ്, ഗീവർഗീസ് മാർ കൂറിലോസ് എന്നിവരെ യോഗം ചുമതലപ്പെടുത്തുകയും ചെയ്തു.

സഭയ്ക്ക് ആത്മീയ നവോത്ഥാനം കൂടുതൽ ഉണ്ടാക്കുവാൻ തക്കവണ്ണം പ്രത്യേക പരിശീലനം വൈദികർക്കു നൽകേണ്ടതാണെന്നും അത് ഭദ്രാസനതലത്തിൽ ഇടവക മെത്രാപ്പോലീത്തന്മാരുടെ നേതൃത്വത്തിൽ നടത്തുന്നതിനും തീരുമാനിച്ചു. സഭാതലത്തിൽ അതിനെ ഏകോപിപ്പിക്കുവാൻ തക്കവണ്ണം ഒരു സ്പിരിച്വൽ ഡവലപ്മെൻറ് ബോർഡ്, ഓരോ ഭദ്രാസനത്തിൽനിന്ന് താല്പര്യമുള്ള രണ്ട് വൈദികരെ ചേർത്ത് ഉണ്ടാക്കുന്നതിന് പ. ബാവാ തിരുമേനിയേയും ഗീവർഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്തയെയും യോഗം ചുമതലപ്പെടുത്തി.

ആത്മീയ നവോത്ഥാന പദ്ധതി പൂർണ്ണമായും നടപ്പാക്കുവാൻ സഭയിലെ എല്ലാ കുടുംബങ്ങളെയും പ. സുന്നഹദോസ് ആഹ്വാനം ചെയ്തു. ഇതിനുവേണ്ടി വാർഷിക ക്യാമ്പുകൾ ആത്മീ പ്രവർത്തിപരിചയ ക്ലാസ്സുകൾ, ക്രിസ്തീയ കുടുംബോദ്ധാരണപദ്ധതികൾ വേദപുസ്തക പഠനം ഇവ ഇടവക തലത്തിൽ നടത്തേണ്ടതാണെന്നും കുടുംബപ്രവർത്തനങ്ങൾക്ക് കൂടുതൽ കൂടുതൽ ഊന്നൽ നൽകികൊണ്ട് സഭാ വിശ്വാസങ്ങളും പ്രവർത്തനങ്ങളും ഉൾക്കൊള്ളുന്ന ഒരു സൺഡേ സ്കൂൾ കരിക്കുലം ഉണ്ടാക്കുന്നതിനും യോഗം തീരുമാനിച്ചു. കൂടാതെ സഭയുടെ പാരമ്പര്യത്തിനൊത്ത വണ്ണവും ദൈവസാന്നിദ്ധ്യത്തെ പ്രതിബിംബിക്കുന്നതുമായ മെഴുകുതിരികളും എണ്ണത്തിരികളും പള്ളി ആരാധനയിൽ കഴിയുന്നത്ര വി. ത്രോണോസുകളിലും പ്രാർത്ഥനയിലും ഉപയോഗിക്കണമെന്നും അഭിപ്രായപ്പെട്ടു.

മെഴുകുതിരി എരിഞ്ഞു തീരുന്നതുപോലെ നാം ദൈവത്തിനുവേണ്ടിയും സഭയ്ക്കും സമൂഹത്തിനും വേണ്ടിയും എരിഞ്ഞു തീരണമെന്ന തത്വം നമ്മിൽ ഉണ്ടാകേണ്ടത് ആവശ്യമായതിനാലാണ് പ. സുന്നഹദോസ് ഇപ്രകാരം ചിന്തിക്കുന്നത്.

മെത്രാപ്പോലീത്താമാരുടെ അനുവാദംകൂടാതെ വിദേശ ഇടവകകളിൽ പോയി പണം പിരിക്കുന്നവരുടെ പേരിൽ കർശനനടപടികൾ എടുക്കുന്നതാണെന്ന് പ. സുന്നഹദോസ് തീരുമാനിച്ചു.

കേരളത്തിനു പുറത്തുള്ള ഭാരതത്തിലെ 4 ഭദ്രാസനങ്ങൾ ചേർന്ന് മിഷൻ പ്രവർത്തനങ്ങൾ ലക്ഷ്യമാക്കി തുടങ്ങിയിരിക്കുന്ന ഭിലായ് ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി ഒരു സ്വയംഭരണ സ്ഥാപനമായി വികസിച്ച് വളർത്തുവാൻ തക്കവണ്ണം പ്രവർത്തിക്കുന്നതിന് ഡോ. പൌലൂസ് മാർ ഗ്രിഗോറിയോസ്, ജോബ് മാർ പീലക്സീനോസ്, പീലിപ്പോസ് മാർ തെയോഫിലോസ്, ഗീവർഗീസ് മാർ കൂറിലോസ്, സ്തേഫാനോസ് മാർ തേവോദോസ്യോസ്, സഖറിയാ മാർ ദിവന്നാസിയോസ് എന്നീ മെത്രാപ്പോലീത്തന്മാരും 4 ഭദ്രാസനങ്ങളിലെ ഓരോ വൈദികരും ഓരോ അൽമായക്കാരും സെമിനാരിയുടെ വൈസ് പ്രിൻസിപ്പാളും ചേർന്ന ഒരു ഗവേർണിംഗ് ബോർഡ് ഉണ്ടാകണമെന്ന് തീരുമാനിച്ചു.

1997 ജൂൺ 10 മുതൽ 15 വരെ നടക്കുന്ന ഓറിയൻറൽ ഓർത്തഡോക്സ് സഭകളും റിഫോംമ്ഡ് സഭകളും തമ്മിലുള്ള ഡയലോഗ് പ്രയോജനകരമാകുവാൻ തക്കവണ്ണം ആവശ്യമായ തീരുമാനങ്ങൾ ചെയ്തു. അമേരിക്കൻ ഭദ്രാസനങ്ങളിലെ പ്രശ്നങ്ങൾ പരിഹരിക്കുന്നതിനായി ഒരു സ്പെഷ്യൽ സുന്നഹദോസ് സെപ്റ്റംബർ മാസം 19-ാംതീയതി കൂടുവാൻ തീരുമാനിച്ചു.

സുപ്രീം കോടതി വിധിക്കുശേഷം ഉണ്ടായിട്ടുള്ള കാര്യങ്ങളെക്കുറിച്ച് സമഗ്രമായി പ്രതിപാദിക്കുകയും അനുരജ്ഞനസമിതിക്കു വേണ്ട നിർദ്ദേശങ്ങൾ നൽകുകയും ചെയ്തു.

പരുമല പള്ളി പണിയുടെ പുരോഗതി സംബന്ധിച്ച് റിട്ട. എഞ്ചനീയർ എ. എം. മാത്യു തന്ന റിപ്പോർട്ട് വായിക്കുകയും പണിയുടെ പരോഗതിയിൽ സന്തോഷം രേഖപ്പെടുത്തുകയും ചെയ്തു.

കാതോലിക്കേറ്റ് ആൻറ് എം. ഡി സ്കൂൾസ് കോർപ്പറേറ്റ് മാനേജ്മെൻറിൻെറ ഭരണഘടന സുന്നഹദോസ് അംഗീകരിച്ചു.

കാലാനുസൃതമായി വൈദികരുടെ ശമ്പളത്തിൽ വർദ്ധനവ് വരുത്തണമെന്നും ശുശ്രൂകർക്ക് ഒരു ശമ്പള പദ്ധതി ഉണ്ടാക്കണമെന്നും മാനേജിംഗ് കമ്മിറ്റിയോടു കൂടി ആലോചിച്ച് അതിനാവശ്യമായ ക്രമീകരണങ്ങൾ ചെയ്യണമെന്നും നിശ്ചയിച്ചു.

സുന്നഹദോസിൻെറ നേരിട്ടുള്ള ഭരണത്തിൻ കീഴിലുള്ള സ്ഥാപനങ്ങളുടെയും പ്രസ്ഥാനങ്ങളുടെും

സംഘടനകളുടെയും വാർഷിക കണക്ക് സുന്നഹദോസ് അംഗീകരിച്ചു.

എളംകുളം ചാപ്പലും ഇടവകപള്ളിയുമായുള്ള തർക്കം പരിഹരിച്ച് ആവശ്യമായ തീരുമാനങ്ങൾ ചെയ്യുന്നതിന് അഭി. തോമസ് മാർ തീമോത്തിയോസ് ഗീവർഗീസ് മാർ ഒസ്താത്തിയോസ്, മാത്യൂസ് മാർ സേവേറിയോസ് എന്നിവരെ ഒരു സബ്കമ്മറ്റിയായി ചുമതലപ്പെടുത്തി.

തൻെറ ആരോഗ്യസ്ഥിതിയെ അവഗണിച്ച് പ. സുന്നഹദോസിന് നേതൃത്വം നൽകിയ പ. ബാവാ തിരുമേനിയെ നിയുക്ത കാതോലിക്കാ തോമസ് മാർ തീമോത്തിയോസ് തിരുമേനി അഭിനന്ദിച്ചു. സഹോദര മെത്രാപ്പോലീത്താമാരുടെ സഹകരണമാണ് തൻെറ പ്രവർത്തന വിജയം എന്ന് പ. ബാവാതിരുമേനി ഉപസംഹാര പ്രസംഗത്തിൽ പ്രസ്താവിച്ചു.

13 ാം തീയതി വി. കുർബ്ബാനയ്ക്കുശേഷം പ്രാർത്ഥനയോടുകൂടി 1 മണിക്ക് യോഗം പര്യവസാനിച്ചു.

## ഫാമിലി എഡ്യുക്കേഷൻ ഗൈഡൻസ് ക്യാമ്പുകൾ

ഫാമിലി എഡ്യുക്കേഷൻ പ്രോഗ്രാമുകളും മദ്ധ്യസ്ഥപ്രാർത്ഥനകളും പ്രാർത്ഥനായോഗത്തിൻെറ ആഭിമുഖ്യത്തിൽ എല്ലാ ഭദ്രാസനങ്ങളിലും നടത്തുന്നു. സമാധാനവും ശാന്തിയും ആഗ്രഹിക്കുന്നവർ, ഭാവിയെക്കുറിച്ച് ആകുലചിന്തയിൽകഴിയുന്നവർ, വിവാഹപ്രായമായിനില്ക്കുന്ന യുവതീയുവാക്കൾ (pre- marital) വിവാഹംകഴിഞ്ഞു കുടുംബജീവിതത്തി ലേക്ക് പ്രവേശിച്ച് വിവിധ കുടുംബപ്രശ്നങ്ങളാൽ ഭാരപ്പെടുന്നവർ (Post-marital) തുടങ്ങിയവർക്ക് ദൈവീകവും പ്രായോഗികവുമായ മാർഗ്ഗനിർദ്ദേശങ്ങൾ നൽകാൻ ഫാമിലി എഡ്യൂക്കേഷൻ ഗൈഡൻസ് ക്യാമ്പുകൾ, വിദഗ്ദ്ധരായ ഡോക്ടേഴ്സ്, മന:ശാസ്ത്രജ്ഞന്മാർ, അദ്ധ്യാത്മികപ്രവർത്തകർ മുതലായവരുടെ നേതൃത്വത്തിൽ മലങ്കര അടിസ്ഥാനത്തിൽ നടത്തുവാൻ പ്രാർത്ഥനായോഗം കേന്ദ്രക്കമ്മറ്റി തീരുമാനിച്ചു. ഇതിനായി ക്രിസ്ത്യൻ മെഡിക്കൽ അസോസിയേഷൻ ഓഫ് ഇൻഡ്യയുടെ (C. M. A. I) ആഭിമുഖ്യത്തിൽ ഒരു സംഘം വിദഗ്ധന്മാർ ക്യാമ്പുകൾ നടത്തുന്നതാണ്.

ഭദ്രാസനത്തിൽപോയി ക്യാമ്പുകൾ നടത്താൻ കഴിവുള്ളവരും സമർപ്പണമുള്ളവരുമായ വ്യക്തികൾക്ക് ട്രെയിനിംഗ് കൊടുക്കുവാനുള്ള പരിപാടിയാണ് ഇപ്പോൾ നടന്നുകൊണ്ടിരിക്കുന്നത്. അവിവാഹിതർക്കായി (pre-marital) ഗൈഡൻസ് ക്യാമ്പ്, വിവാഹിതർക്കായി(post-marital) ക്യാമ്പ് എന്നിങ്ങനെ രണ്ടായിട്ടാണ് നടത്തുന്നത്.

ഒക്ടോബർമാസം ആദ്യവാരത്തിൽ (4 - 10 - 1996 മുതൽ 6 - 10 - 1996വരെ) തിരുവനന്തപുരത്തുവച്ച് അവിവാഹിതർക്കുവേണ്ടിയുള്ള (Pre-marital) ക്യാമ്പ് നടത്തുന്നതാണ്. പരമാവധി 50 പേരെയാണ് തിരഞ്ഞെടുക്കുന്നത്. രജിസ്ട്രേഷൻഫീസും താമസവും ഭക്ഷണവും ഉൾപ്പടെ 200 രൂപയാണ്. 20 - 9 - 1996 മുമ്പ് രജിസ്റ്റർ ചെയ്തിരിക്കേണ്ടതാണ്. കൂടുതൽ വിവരങ്ങൾ അറിയുവാൻ ആഗ്രഹിക്കുന്നവർ തിരുവനന്തപുരം ഭദ്രാസന പ്രാർത്ഥനായോഗം വൈസ്പ്രസിഡണ്ട് റ്റി. ജെ. അലക്സാണ്ടറുമായി (പാവൂർഹൗസ്, നന്തൻകോട്, തിരുവനന്തപുരം - 3 Phone - 0471-438540 or 436980) ബന്ധപ്പെടാവുന്നതാണ്.

# യു. എ. ഇ. സൺഡേ സ്കൂളുകൾ

സുസംഘടിതമായി കാര്യക്ഷമതയോടെ പ്രവർത്തിക്കുന്ന സണ്ടേസ്കൂളുകളാണ് ഗൾഫ് രാജ്യങ്ങളിലുള്ളത്. യു. എ. ഇ. മാത്രം എടുത്താൽ അവിടെയുള്ള സ്കൂളുകളെ ഒരു ഡിസ്ട്രിക്ട്റ്റ് ആയി സംഘടിപ്പിച്ചിരിക്കുകയാണ്. പ്രധാനമായി അഞ്ചു സ്കൂളുകളുണ്ട്. അബുദാബി, ദുബായ്, അൽഐൻ, ഷാർജ, റാസ്-അൽ-കൈമ. ഇതിൽ മൂന്നു സ്ഥലങ്ങളിൽ നമുക്ക് സ്വന്തം പള്ളിയും സണ്ടേസ്കൂൾ കെട്ടിടവുമുണ്ട്. ഫുജേറ, ദിബ്ബാ എന്നീ സ്ഥലങ്ങളിലും സണ്ടേസ്കൂൾ നടത്തുന്നു.

**സെന്തോമസ്, ദുബായ്:** 1 മുതൽ 10 വരെ ക്ലാസ്സുകളും 22 ഡിവിഷനുകളുമുണ്ട്. വിദ്യാർത്ഥികൾ = 490, അദ്ധ്യാപകർ = 23. ഇവിടെ ഒ. വി. ബി. എസും വർഷംതോറും നടത്തിവരുന്നു.

**മാർ ഗ്രീഗോറിയോസ്, ഷാർജ:** കെ. ജി മുതൽ 11 വരെ വിദ്യാർത്ഥികൾ = 300, അദ്ധ്യാപകർ = 23. വെള്ളിയാഴ്ചതോറും കുർബ്ബാനയ്ക്കുശേഷം രണ്ടു മണിക്കൂർ നടത്തുന്നു. ഒ. വി. ബി. എസ് സജീവമാണ്.

**സെൻറ് മേരീസ്, റാസ്-അൽ-കൈമാ:** (1 മുതൽ 11 വരെ) വിദ്യാർത്ഥികൾ = 375, അദ്ധ്യാപകർ = 21. വെള്ളിയാഴ്ച 11 മതൽ 1 മണിവരെ. ഒ. വി. ബി. എസ് സജീവമാണ്.

**സെൻറ് ജോർജ്, അബുദാബി:** (കെ. ജി മുതൽ പതിനൊന്നുവരെ) വിദ്യാർത്ഥികൾ = 375, അദ്ധ്യാപകർ = 21. വെള്ളിയാഴ്ചകളിൽ 11മുതൽ 1 മണിവരെ ഈ വർഷം. വിദ്യാർത്ഥികൾ, ചാരിറ്റി ഫണ്ടിലേക്ക് തുക സംഭരിച്ച് ഇൻഡ്യയിലെ മന്ദബുദ്ധികളും വികലാംഗരുമായ കുട്ടികൾക്കുവേണ്ടി അയച്ചു.

**സെൻറ് ജോർജ്, അൽ അയിൻ:** 1 മുതൽ 11 വരെ വിദ്യാർത്ഥികൾ = 124, അദ്ധ്യാപകർ = 12. ഇവിടെ സ്വന്തമായി ആരാധനാലയം ഇല്ലാത്തതുകൊണ്ട്, എല്ലാ വ്യാഴാഴ്ചയും വൈകിട്ട് 5.30 മുതൽ 6.25 വരെ കത്തോലിക്കാ പള്ളി ഹോളിൽ നടത്തുന്നു. ഒ. വി. ബി. എസ് കഴിഞ്ഞ വർഷം ആരംഭിച്ചു.

ഈ സ്കൂളുകൾ സംയുക്തമായി പരീക്ഷകളും മത്സരങ്ങളും നടത്തുന്നു. അദ്ധ്യാപക സമ്മേളനങ്ങളും സെമിനാറുകളും വർഷംതോറും നടത്തുന്നുണ്ട്. കേരളത്തിൽനിന്ന് സന്ദർശനത്തിനെത്തുന്ന മേൽപ്പട്ടക്കാരുടെയും വൈദികരുടെയും നേതൃത്വം പ്രസ്തുത സമ്മേളനങ്ങൾക്കു ലഭിക്കാറുണ്ട്.

ഇടവകകൾ ബജറ്റിൽ ഗണ്യമായ തുക സണ്ടേസ്കൂൾ പ്രവർത്തനങ്ങൾക്കു മാറ്റി വയ്ക്കുന്നു. കുട്ടികൾക്കു ലഘു ഭക്ഷണം നൽകുക; അവരുടെ യാത്രയ്ക്ക് ബസുകൾ ക്രമീകരിക്കുക മുതലായവയ്ക്കാണ് വലിയ സംഖ്യ ചെലവാകുന്നത്. സഭാവിശ്വാസത്തിലും സഭാജീവിതത്തിനും കുഞ്ഞുങ്ങളെ വളർത്തണമെന്നുള്ള ആഗ്രഹം നമ്മുടെ ജനങ്ങളിൽ വളരെ പ്രകടമാണ്. കുവൈറ്റ്, മസ്ക്കറ്റ്, സലാല, ബഹറിൻ എന്നീ സ്ഥലങ്ങളിലും സണ്ടേസ്കൂളുകൾ സജീവമായി പ്രവർത്തിക്കുന്നുണ്ട്.

ജോഷ്വാ അച്ചൻ
ഡയറക്ടർ ജനറൽ

## മാർ ദിവന്ന്യാസിയോസ് ഫൗണ്ടേഷൻ

മലങ്കര മെത്രാപ്പോലീത്താ ആയിരുന്ന ചേപ്പാട്ട് മാർ ദിവന്നാസിയോസ് തിരുമേനിയുടെ സ്മാരകമായി ചേപ്പാട്ട് പള്ളിയോട് അനുബന്ധിച്ച് 1992 ൽ ആരംഭിച്ച ഒരു പ്രസ്ഥാനമാണ് ചേപ്പാട്ട് മാർ ദിവന്ന്യാസിയോസ് ഫൗണ്ടേഷൻ. അവശത അനുഭവിക്കുന്ന വൃദ്ധജനങ്ങളെ താമസിപ്പിച്ച് സംരക്ഷിക്കുക എന്നതാണ് അതിൻെറ ലക്ഷ്യം. ഈ ലക്ഷ്യപ്രാപ്തിയ്ക്കായി ഒരേക്കർ സ്ഥലം വാങ്ങി അവിടെ കെട്ടിടങ്ങൾ പണി കഴിപ്പിച്ചും മറ്റും 15 ലക്ഷം രൂപയുടെ പ്രവർത്തനങ്ങൾ നടന്നുകഴിഞ്ഞു. ഒരു ആരാധനാസ്ഥലവും മറ്റു ചില പണികളും ധൃതിയായി നടക്കുന്നു. വിദേശത്തുനിന്നും നാട്ടിൽ നിന്നും ധാരാളം ആളുകൾ ഈ പ്രസ്ഥാനത്തിന് സഹായങ്ങൾ നല്കുന്നുണ്ട്.

ചേപ്പാട്ടു തിരുമേനിയുടെ 141-ാം ഓർമ്മപ്പെരുന്നാളിൽ (ഒക്ടോബർ 12) ഫൗണ്ടേഷൻ മന്ദിരത്തിൻെറ ഉത്ഘാടനം നടത്തി പ്രായം ചെന്ന ആളുകളെ താമസിപ്പിക്കത്തക്കവണ്ണമാണ് ആഗ്രഹിക്കുന്നത്.

ഈ വൃദ്ധമന്ദിരത്തിൽ അന്തേവാസികളാകുന്നതിന് അശരണരും അവഗണിക്കപ്പെട്ടവരുമായി സംരക്ഷണം ആഗ്രഹിക്കുന്നവർ ഇടവക വികാരിമാരുടെ ശുപാർശയോടുകൂടി സെക്രട്ടറി, ചേപ്പാട്ട് മാർ ദിവന്നാസിയോസ് ഫൗണ്ടേഷൻ, ചേപ്പാട്, ആലപ്പുഴ എന്ന വിലാസത്തിൽ ബന്ധപ്പെടേണ്ടതാണെന്നും കൂടാതെ അവിടെ താമസിക്കുന്നവരെ ശുശ്രൂഷിക്കുന്നതിന് സേവനസന്നദ്ധതയും സന്മനസ്സുമുള്ളവർ വിവരത്തിന് സെക്രട്ടറിയുമായി ബന്ധപ്പെടേണ്ടതാണെന്നും പരിശുദ്ധ കാതോലിക്കാബാവാ തിരുമേനിയുടെ കല്പനയിൽ പറയുന്നു.

കവിത

# ഒരു യാത്രാമൊഴി

ബ്രദർ സന്തോഷ് ദാനിയേൽ

അമ്മമാരുടെ മാറുചുരന്നൊഴുകിയ പാലും,
ശിശുക്കളുടെ ഇളം ചോരയും വീണ്
കുതിർന്ന ബേത്‌ലഹേമിൻ മണ്ണേ
നിന്നോടു ഞാൻ എന്തു പറയേണ്ടൂ?

അവിടെ നിന്നുയർന്നു കേൾക്കാം
ഒരു പിതൃമനസ്സിൻ ദീനരോദനം
യാമങ്ങളുടെ പിറവിക്കു മുമ്പേ
ഇസ്രായേലേ നിനക്കായി വിടാ.

തനിക്കു പിറക്കാതെ പോയ
തൻകുഞ്ഞിനെ വധിക്കുവാൻ
ക്രൂരനാം ഹേറോദേസ്
സേനയെ അയച്ചുപോലും.

അടുത്ത പുലരിപിറക്കും മുമ്പ്
വീണ്ടും ഒരു യാത്രയുടെ ഭാണ്ഡം മുറുക്കണം.
യാത്രയ്ക്കു കരുതുവാൻ ഏറെയൊന്നുമില്ല
ഉള്ളതോ വെറും പാഴ്ത്തുണിയും സമ്മാനവും.

മരവും മനുഷ്യനും ഉള്ളിടത്തോളം
തച്ചന് അന്നത്തിനു മുട്ടുണ്ടാകയില്ല
മരപ്പണിയിലുള്ള ചാരുതിയും ചാതുരിയും
മിസ്രേമിൽ പരിചിതനാക്കിയ യൗസേഫിന്.

തുറിച്ച കൺകൾക്കു മുമ്പിൽ തെളിയുന്നു
അവ്യക്തമാം ചില ദൃശ്യങ്ങൾ
ഇല്ല! ഒന്നും സംഭവിച്ചിട്ടില്ല, മയക്കത്തിൻെറ
ഭൂതാത്മകമാം ചില ചിന്തകൾ മാത്രം.

അങ്ങകലെയേതോ മരക്കൊമ്പിൽ നിന്ന്
പുലരിതൻ പക്ഷിയുടെ ചിറകുയരുന്നു
അടുത്തു നിന്നുയരുന്നു രാപ്പാടി തൻ ഗീതം
'യൂസഫേ നീ നീതിമാൻ! ഭാഗ്യവാൻ'

# ക്വിസ് ടൈം

റെജി വറുഗീസ് മൈലപ്ര

## ചോദ്യം

1. കബർ തുറന്ന് ശരീരത്തോടെ ആദ്യം ഉത്ഥാനം ചെയ്തതാര്?
2. യെഹൂദന്മാരുടെ ആദ്യത്തെ പെരുനാൾ?
3. സങ്കീർത്തനങ്ങളിൽ കുറഞ്ഞത് എത്രപേരുടെ കൃതികൾ ചേർന്നിട്ടുണ്ട്.?
4. കാരാഗൃഹത്തിൽ വെച്ച് ദൈവത്തെ പാടി സ്തുതിച്ചവർ?
5. ശമുവേലിനുമുമ്പ് ന്യായാധിപനായിരുന്ന പുരോഹിതൻ?
6. കഴുകന്മാരെപ്പോലെ ചിറകടിച്ചു കയറുന്നതാര്?
7. പൌലോസിൻെറ പേരിൻെറ അർത്ഥം?
8, സഭാജീവിതത്തെയും ആരാധനയേയും പൗരോഹിത്യത്തെയുംകുറിച്ചു പ്രതിപാദിക്കുന്ന ലേഖനം.
9. വേർപാടിൻെറ നടുച്ചുവരിനെക്കുറിച്ച് പരാമർശിക്കുന്ന ലേഖനം?
10. പെസഹാ കഴിഞ്ഞ് യേശു പോയ മല?
11. ദൈവം എന്നതിൻെറ സുറിയാനി വാക്ക്?
12. 7 സഭകളെപ്പറ്റി പറയുന്ന പുസ്തകം?

## ഉത്തരം

1. യേശു 2. പെസഹ
3. 7 പേർ 4. പൌലൂസ്, ശീലാസ്.
5. ഏലി.
6. യഹോവയെ കാത്തിരുന്നവർ, യെശ. 40: 31
7. ചെറിയവൻ 8. എബ്രായ ലേഖനം
9. എഫെസ്യർ 10. ഒലിവ് മല.
11. അലോഹോ. 12. വെളിപാട് (വെളി 2: 3)

# Teen Colt 1996

## Group Evaluation of Teen Colt -'96.

Today being the last day, we are submitting our group evaluation on Teen Colt. These eight days were not only the most memorable ones but also the most fruitful. On the first day itself, we felt ourselves being moulded by God into true Christian leaders. We were not treated as guests or students, but as members of one family. We believe that a few theory classes alone won't be sufficient to make us Christian leaders but we need to go out into the world and practice what we have learned and we will do it. The four day tour all over Kerala was very interesting and we learned a lot about our Christian heritage. The visit to the Jewish Synagogue was superb and we had fun at Chavakkad beach. We are confident that we will be true Christian leaders in future .

**St. Gregorios Group**

A Camp for orthodox leadership Training aimed especially at teenagers on vacation from the Gulf Countries, drew a good response at Sophia Centre, Kottayam, from 14-21 July. After 4 days of classes conducted by Bishops and members of the Seminary Faculty, the group embarked on a 4 day 'Heritage Tour' of Kerala's Christian spots ending in Parumala. This was organised by ONYX (Orthodox Nectar for Young Christians) and is expected to be an annual affair.

## My Evaluation of Teen Colt -'96

Teen Colt '96 has removed from within me the doubts I had concerning the Orthodox faith and practices and Bible. It has also made me aware of my duties and responsibilities being a Christian. During one of the classes I attended at Teen Colt '96, Three words greatly influenced me which are -'Walk Your Talk". It helped me to realize that a true Christian, be he/she a leader or a follower, should not be merely speech oriented but also action oriented. Another sentence which has blanketed my thoughts is -'Go, with God, Be with God and God will be with you'. It simply surpasses all philosophies I've heard. I realized that in every walk of life God's grace plays a greater role than hardwork alone. The parent-like care and the fridendly advices and support I received during these eight days will be rooted to the bottom of my heart till the end of time. I conclude by saying that Teen Colt '96 was a turning point in my lie and today I feel a changed person in myself.

**Jagan Sam Philip (age 16)**
**Kuwait**

**For Favours Received** രോഗശാന്തി ലഭിച്ചതിന്



[illegible]
കൽക്കട്ട



ഒരു വിശ്വാസി
ബഹറിൻ



മേഴ്സി ഡെന്നി

# അമേരിക്കൻ മെത്രാസന ഫാമിലി ആൻഡ് യൂത്ത് കോൺഫറൻസ്

സരോജ വറുഗീസ് (കോൺഫറൻസ് സെക്രട്ടറി)




മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ അമേരിക്കൻ മെത്രാസനത്തിന്റെ ഫാമിലി ആൻഡ് യൂത്ത് കോൺഫറൻസ്, ഈ വർഷം പെൻസിൽ വാനിയായിൽ എലിസബേത്ത് ടൗൺ കോളജിൽ വച്ച്, ജൂലൈ 3 മതൽ 6 വരെ പൂർവ്വാധികം വിജയപ്രദമായി നടത്തപ്പെട്ടു. വടക്കൻ അമേരിക്കയുടെ വിവിധ ഭാഗങ്ങളിൽനിന്നുമായി 350 ൽ പരം വിശ്വാസികൾ സംബന്ധിച്ചു.

ഭാരതീയ സംസ്കാരമനുസരിച്ച്, അഭി. മാത്യൂസ് മാർ ബർന്നബാസ് മെത്രാപ്പോലീത്ത, നിലവിളക്ക് കത്തിച്ചതോടെ, ചടങ്ങുകൾ ആരംഭിച്ചു. ബ. ഡോ. എം. കെ. തേമസച്ചന്റെ സ്വാഗതപ്രസംഗത്തെത്തുടർന്ന് തിരുമേനിയുടെ ഉത്ഘാടന പ്രസംഗമായിരുന്നു. കോൺഫറൻസിനോടു അനുബന്ധിച്ച് തയ്യാറാക്കിയ സോവിനിറിന്റെ ആദ്യകോപ്പി തിരുമേനി ഇതിനുവേണ്ടി അധ്വാനിച്ച ബ. എം. ജോൺസണച്ചന് നൽകിക്കൊണ്ട് പ്രകാശനം ചെയ്തു. കോൺഫറൻസിന്റെ പ്രധാന ചിന്താവിഷയം "നിന്റെ വചനം എന്റെ കാലിന് ദീപവും എന്റെ പാതയ്ക്ക് പ്രകാശവുമാകുന്നു." (സങ്കീ: 119: 105) എന്ന വാക്യമായിരുന്നു. ഇതിനെ ആസ്പദമാക്കി ബ. ഡോ. ജോൺ മാത്യൂസച്ചൻ (ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി കോട്ടയം) വിഷയാവതരണ പ്രസംഗം നടത്തി. ബ. ഡോ. മാത്യു വൈദ്യനച്ചൻ (പ്രിൻസിപ്പാൾ സെൻറ് പോൾസ് മിഷ്യൻ സെൻറർ മാവേലിക്കര). ബ. എം. സി. ചെറിയാനച്ചൻ (സെൻറ് വ്‌ളാഡിമർ ഓർത്തഡോക്സ് സെമിനാരി, യോങ്കേഴ്സ്) ഡോ. തോമസ് ജോൺ (വാഷിംഗ്ടൺ ഡി. സി) മി. സാമുവേൽ തോമസ് (ഫ്ളോറിഡ) ഇവരുടെ ആത്മീയനിർവൃതമായ പ്രഭാഷണങ്ങൾ അറിവിന്റെ പുത്തൻ പാതകൾ തുറന്നു കൊടുത്തു. ബ. വറുഗീസ് ജോണച്ചൻ (കാരുണ്യ ഗൈഡൻസ് സെൻറർ, തിരുവനന്തപുരം), ബ. തോമസ് പോൾ അച്ചൻ (ഗാർഡൻ സിറ്റി) എന്നിവരുടെ കൺവൻഷൻ പ്രസംഗങ്ങൾ പുതിയ ആത്മീയ ഉണർവ്വ് ഉളവാക്കി. ഇതിനുംപുറമെ ചിലർ അവരുടെ ആത്മീയ അനുഭവങ്ങളെപ്പറ്റി സമ്മേളനത്തിൽ പറഞ്ഞത് ഏറ്റവും ഹൃദയസ്പർശിയായിരുന്നു.

കുട്ടികൾക്കും മുതിർന്നവർക്കുമായി കായിക വിനോദങ്ങളും കലാപരിപാടികളും നടത്തുകയും വിജയികളായവർക്ക് പാരിതോഷികങ്ങൾ നൽകുകയും ചെയ്തു. സ്വിമ്മിംഗ് പൂൾ, ജിംനേഷിയം എന്നിവയ്ക്കും വേണ്ട ക്രമീകരണങ്ങൾ ഉണ്ടായിരുന്നു.

ബ. മാത്യു വൈദ്യനച്ചൻ ധ്യാനയോഗം നടത്തുകയും, ബ. ഡോ. എം. കെ. തോമസച്ചൻ ഇംഗ്ലീഷിൽ വി. കുർബ്ബാന അർപ്പിക്കുകയും ചെയ്തു.

സമാപനയോഗത്തിൽ, വർക്ക് ഷോപ്പുകളുടെ റിപ്പോർട്ട് അതാതിന്റെ ലീഡേഴ്സ് അവതരിപ്പിച്ചും ഭാവി പ്രവർത്തനത്തിന് ഒരു സ്റ്റാൻഡിങ്ങ് കമ്മിറ്റിയെ തെരഞ്ഞെടുക്കുകയും ചെയ്തു. കൺവീനറന്മാരായി പ്രവർത്തിച്ചത് ബ. ഡോ. എം. കെ. തോമസച്ചനെയും ബ. എം. കെ. കുര്യാക്കോസച്ചനും ആയിരുന്നു.

ചെറുകഥ



# "ലൂസിഫർ  സ്പീക്കിംഗ്"

ബെൻസൺ ബേബി, വാഴമുട്ടം

സ്വർഗ്ഗരാജ്യത്തിൻെറ എതിർവശത്തായി 'ഡെവിൾസ് ഗാർഡൻ' എന്ന് ഒരു ബോർഡിൽ വളരെ മനോഹരമായി എഴുതിയിരിക്കുന്നു. ആ ബോർഡിൻെറ തൊട്ടു പിന്നിലായി ഒരു വലിയ കവാടം സ്ഥാപിച്ചിട്ടുണ്ട്. അതിലൂടെ ഏതാണ്ട് പത്ത് വാഹനങ്ങൾക്ക് ഒരേ സമയം കടന്ന് പോകാം. കവാടം മുതൽ ആരംഭിക്കുന്ന റോഡിൻെറ ഇരുവശത്തായും ഭംഗിയേറിയ പുഷ്പങ്ങൾ നിറഞ്ഞ പൂന്തോട്ടങ്ങൾ നിർമ്മിച്ചിട്ടുണ്ട്. എന്നാൽ ആ പുഷ്പങ്ങളിൽനിന്നും തേൻ നുകരുവാനായി ഒരു വണ്ടുപോലും അവിടെ എത്തിയിട്ടേയില്ല. സൂര്യരശ്മികൾക്കുപോലും ആ 'മനോഹരമായ സ്ഥലത്ത്' വരുവാൻ മടിയാണ്. വിശാലമായ റോഡ് ചെന്നെത്തുന്നത് 'ഡെവിൾസ് പാലസി'ൻെറ മുമ്പിലാണ്. താജ്മഹലിനെപോലും വെല്ലുവിളിക്കുന്ന മനോഹരമായ സൗധമാണത്. ലോകാധിപനായ ലൂസിഫറിൻെറ ആസ്ഥാനം: 'ഡെവിൾസ് പാലസ്'!

പാലസിൻെറ പ്രധാന ഓഫീസിൽ തിരക്കിട്ട ജോലിയിലാണ് ഡോ. ലൂസിഫർ (ഏറ്റവും അധികം മനുഷ്യരെ വഞ്ചിച്ചതിന് ലഭിച്ച ഡോക്ടറേറ്റാണേ!) ചില ഫയലുകൾ വളരെ സൂഷ്മമായി പരിശോധിക്കുന്നതിനിടയിൽ ആരോ ഡോർ തുറന്ന് അകത്ത് പ്രവേശിക്കുവാൻ അനുവാദം വാങ്ങി. "പ്ലീസ് സിറ്റ്" ലൂസിഫർ അപരനോട് പറഞ്ഞു.

അപരൻ: "താങ്ക്യൂ സാർ".

"പിന്നെ പോയ കാര്യം എന്തായി"? ലൂസിഫർ തിരക്കി. അപരൻ: "എല്ലാം ഒരുവിധം ക്രമപ്പെടുത്തിയശേഷമാണ് ഞാൻ ഭൂമിയിൽനിന്നും വരുന്നത്. ബാക്കി കാര്യങ്ങൾ മറ്റ് ഏജൻറുമാരെ ഏല്പിച്ചിട്ടുണ്ട്".

> "നമ്മുടെ പ്രവർത്തനങ്ങൾ വർദ്ധിപ്പിക്കേണ്ടതായിട്ടുണ്ട്. കഴിവതും എല്ലാ ഭവനങ്ങളിലും ടെലിവിഷൻ സെറ്റുകൾ സജ്ജീകരിക്കുവാൻ ശ്രദ്ധിക്കണം. കേബിൾ ടി. വി. കണക്ഷൻ എല്ലാ വീടുകളിലും നല്കിയാൽ പിന്നെ മനുഷ്യർ പ്രാർത്ഥിക്കുമെന്ന് പേടിക്കുകയേ വേണ്ട. ആധുനിക സാമഗ്രികൾ വർദ്ധിപ്പിക്കണം. കൂടുതൽ ധനം സമ്പാദിക്കാൻ നിങ്ങൾ അവരെ പ്രോത്സാഹിപ്പിക്കണം. ധനസമ്പാദനത്തിനുതകുന്ന തട്ടിപ്പ് മാർഗ്ഗങ്ങളും ഉപദേശിച്ച് കൊടുക്കണം".

മറുപടിയിൽ തൃപ്തനായതുപോലെ ലൂസിഫർ ഒന്നു പുഞ്ചിരിച്ചു.

അപരൻ സമകാലീന ലോകത്തെപറ്റി വിവരിക്കുവാൻ ആരംഭിച്ചു. "സ്നേഹം എന്ന മുടന്തൻ ആശയം മിക്കവരുടെയും പ്രസംഗങ്ങളിലും ഗ്രന്ഥങ്ങളിലും വാക്കുകളായി നിലനില്ക്കുന്നതേയുള്ളൂ. അധർമ്മം പ്രവർത്തിക്കുന്നവരുടെ എണ്ണം കഴിഞ്ഞ വർഷങ്ങളെ അപേക്ഷിച്ച് വളരെ കൂടുതലാണ്. കേസുകളും വഴക്കുകളുംമാത്രമേ ഇന്ന് കേൾക്കുവാനുള്ളൂ. ചിലർ ക്കൊക്കെ പ്രാർത്ഥനയിൽ താൽപര്യം വർദ്ധിച്ചപ്പോൾ നമ്മുടെ പ്രവർ ത്തനങ്ങൾ തകിടം മറിയുമോയെന്ന് ഞാൻ ഭയന്നു. എന്നാൽ ഇന്ന് പ്രാർത്ഥനകളും നമ്മുടെ നിയന്ത്രണത്തിലാണ് നടക്കുന്നത്. അതുകൊണ്ട് ദൈവത്തിങ്കലേക്ക് അടുക്കുവാൻ ഞങ്ങൾ അവരെ സമ്മതിക്കുന്നില്ല. ചുരുക്കത്തിൽ എല്ലാം കൊണ്ടും നമുക്ക് അനുകൂലമായ സാഹചര്യമാണ് സൃഷ്ടിച്ചിരിക്കുന്നത്".

"വെരിഗുഡ്" വളരെ സന്തോഷവാനായി ലൂസിഫർ മറുപടി നല്കി. അല്പസമയത്തേക്ക് ഇരുവരും മൗനം പാലിച്ചു. ചില നിർദ്ദേശങ്ങൾ നല്കിക്കൊണ്ട് ലൂസിഫർ അപരനോട് പറഞ്ഞുതുടങ്ങി. "നമ്മുടെ പ്രവർത്തനങ്ങൾ വർദ്ധിപ്പിക്കേണ്ടതായിട്ടുണ്ട്. കഴിവതും എല്ലാ ഭവനങ്ങളിലും ടെലിവിഷൻ സെറ്റുകൾ സജ്ജീകരിക്കുവാൻ ശ്രദ്ധിക്കണം. കേബിൾ ടി. വി. കണക്ഷൻ എല്ലാ വീടുകളിലും നല്കിയാൽ പിന്നെ മനുഷ്യർ പ്രാർത്ഥിക്കുമെന്ന് പേടിക്കുകയേ വേണ്ട. ആധുനിക സാമഗ്രികൾ വർദ്ധിപ്പിക്കണം. കൂടുതൽ ധനം സമ്പാദിക്കാൻ നിങ്ങൾ അവരെ പ്രോത്സാഹിപ്പിക്കണം. ധനസമ്പാദനത്തിനുതകുന്ന തട്ടിപ്പ് മാർഗ്ഗങ്ങളും ഉപദേശിച്ച് കൊടുക്കണം".

# യോഗസാധനയും ദൈവീകരണവും

ഡീക്കൻ ജോസഫ് തോമസ് പുവത്തുങ്കൽ

അനശ്വരതയെ പ്രാപിക്കുവാനുള്ള മനുഷ്യ പ്രയത്നത്തെപ്പോലെ ആയിത്തീരുവാനുള്ള ഉത്ക്കട വാഞ്ചാ നാശത്തിലേക്കാണവനെ നയിച്ചത്. സ്വന്തം രൂപത്തിലും സാദൃശ്യത്തിലും മനുഷ്യനെ സൃഷ്ടിച്ചപ്പോൾ ദൈവം ആഗ്രഹിച്ചത് തന്റെ സാദൃശ്യത്തിലേക്കു, അതിന്റെ പൂർണതയിലേക്കും ക്രമേണ മനുഷ്യൻ വളരണമെന്നായിരുന്നു. അതിനായി കുറുക്കുവഴി തേടിയ മനുഷ്യൻ ദ്രുവത്വത്തിലാണ് എത്തിച്ചേർന്നത്. ദൈവീകണമെന്ന (Theosis) ദൈവസാദൃശ്യത്തിലെത്തിച്ചേരുകയെന്നതാണ് മനുഷ്യന്റെ അത്യന്തിക ലക്ഷ്യം. ഭാരതീയ പാരമ്പര്യത്തിലെ യോഗസാധനയുമായി ഇതിന് സാധർമ്മ്യങ്ങളുണ്ട്.

സ്വയം ശിക്ഷണത്തിലൂടെ ഈശ്വരസാക്ഷാത്ക്കാരം നേടുന്ന രീതി ഭാരത സംസ്കാരത്തിലുള്ളതിന്റെ ഉദാഹരണമാണ്. യോഗ ദർശനം ഇപ്രകാരമുള്ളതാണ്.പതജ്ഞലീ മഹർഷിയുടെ യോഗദർശനം തുടങ്ങുന്നതു തന്നെ.

"യോഗശ്ചിത്തവൃത്തി നിരോധ:" എന്നു പറഞ്ഞുകൊണ്ടാണ്. അതായത് ചിത്തവൃത്തിയുടെ നിരോധമാണ് യോഗം. ചിത്തത്തിലുയരുന്ന വിചാര തരംഗങ്ങളെ നിരോധിച്ച് ഒരേ ലക്ഷ്യത്തിലേക്ക് - ദൈവത്തിങ്കലേക്ക് - മനസ്സിനെ കേന്ദ്രീകരിക്കുക. അതിനനുയോജ്യമായ രീതിയിലുള്ള ജീവിതക്രമത്തിന് "അഷ്ടാംഗയോഗം" എന്നു പറയുന്നു. അഷ്ടാംഗ യോഗവും ക്രൈസ്തവ ആധ്യാത്മികതയും തമ്മിൽ ബന്ധിച്ചു ചിന്തിക്കുന്നത് പ്രയോജനകരമാണ്.

### 1 യമം

യമമെന്നാൽ നിരോധനം എന്നാണർത്ഥം. വേണ്ടാത്ത വഴികളെവർജ്ജിച്ച്, മനസ്സും ശരീരവും ഒരുപോലെ ശുദ്ധിയുള്ളതാക്കിതീർക്കണം. മനസ്സ് സ്വച്ഛവും ശിവവും വിവേക ശീലവുമായിരിക്കുന്ന വ്യക്തിക്കേ യോഗം ശരിയായ രീതിയിൽ അഭ്യസിക്കുവാൻ സാധിക്കൂ. അതിനായി പത്തു വഴികൾ ഉപദേശിക്കുന്നു.

(1) അഹിംസ

മനസാവാചാ കർമ്മണാ, യാതൊരുഭൂതത്തിനും വേദന ഉളവാക്കാതിരിക്കുകയാണ് അഹിംസ. അഹിംസയെക്കവിഞ്ഞൊരു ധർമ്മമില്ല. "അഹിംസാ പരമോ ധർമ്മ:" എന്നാണ് ആപ്തവാക്യം. സർവ്വഭൂതങ്ങളോടുമുള്ള അഹിംസാഭാവത്തിൽ നിന്നുണ്ടാകുന്ന സുഖത്തിനു മേലെ മറ്റൊരുസുഖമില്ല.

ശുക്രാചാര്യർ അഹിംസയെക്കുറിച്ച് അസുരഗണത്തെ ഉപദേശിക്കുന്നതിപ്രകാരമാണ്: "അഹിംസയാണു ഏറ്റവും മുഖ്യമായ ധർമ്മം. തന്നെ കൊല്ലുവാനായി വന്നു നിൽക്കുന്നവരെപ്പോലും ഉപദ്രവിക്കരുത്. ഉപദ്രവിക്കുന്നത് ഹിംസയാകുന്നു. ഭോഗതൽപരരും മൃഷ്ടാന ഭോജികളുമായ ചില ദ്വിജന്മാരാണ് യാഗത്തിന് ഹിംസയാകാമെന്നു വേദത്തിലെഴുതിയിരിക്കുന്നത് " [ദേവീഭാഗവതം . ചതുർഥ സ്കന്ധം]

യഹോവ, മോശ മുഖാന്തിരം യിസ്രായേൽ ജനത്തിനു നൽകിയ പത്തു കല്പനകളിൽ ആറാമത്തേത് അഹിംസയെക്കുറിച്ചുള്ളതാണ്. "നീ കൊല ചെയ്യരുത്", (പുറ: 20:13, ആവ.5:17) . കാരണം ജീവദാതാവിന് മാത്രമേജീവനെടുക്കുവാനുള്ള അധികാരമുള്ളതു. യേശുക്രിസ്തു തന്റെ ഗിരിപ്രഭാഷണത്തിൽ ഈ കല്പനയെ പൂർണ്ണതയിലേക്കു നയിച്ചിരിക്കുന്നതു കാണാം. "കൊലചെയ്യരുത് എന്നും ആരെങ്കിലും കൊല ചെയ്താൽ ന്യായവിധിക്കു യോഗ്യനാകും.........ഞാനോ നിങ്ങളോടു പറയുന്നത്, സഹോദരനോടു കോപിക്കുന്നവനെല്ലാം ന്യായവിധിക്കു യോഗ്യനാകും. സഹോദരനോടു നിസ്സാരയെന്നു പറഞ്ഞാലോ ന്യായാധിപസഭയുടെ മുമ്പിൽ നില്ക്കേണ്ടിവരും; മൂഢാ എന്നു ..............." (മത്താ: 5:21-26). അഹിംസാ സിദ്ധാന്തത്തിന്റെ ഏറ്റവും ഉത്കൃഷ്ടമായ ദർശനമാണിവിടെയുള്ളത്. ഇത് വെളിപ്പെടുത്തിത്തന്ന യേശുക്രിസ്തുവിന്റെ ദർശനമാണിവിടെയുള്ളത്. ഇത് വെളിപ്പെടുത്തിത്തന്ന യേശുക്രിസ്തു തന്റെ ജീവിതത്തിലൂടെ ഈ ദർശനം ധന്യമാക്കി.

മഹാത്മഗാന്ധിയുടെ അഭിപ്രായത്തിൽ "അഹിംസയുടെ, അതായത് സ്നേഹത്തിന്റെ പാതയിലൂടെ നമുക്കു പലപ്പോഴും ഏകാകിയായി നടക്കേണ്ടി വരും. ഹിംസാലുവിന്റെ മുദ്ര അവന്റെ ആയുധമാണ്. അഹിംസാലുവിന്റെ രക്ഷാകവചമാണ് ഈശ്വരൻ".

(2) സത്യം

സർവ്വഭൂതങ്ങൾക്കും ഹിതമായതിനെ സത്യമെന്നു പറയുന്നു. ഉള്ളതുപോലെ പറയുന്നതാണ് സത്യം. പരമാർത്ഥതയാണ് സത്യം. സത്യത്തിൽ സർവ്വവും പ്രതിഷ്ഠിതമായിരിക്കുന്നു ആ സത്യത്തെ പ്രാപിക്കുന്നതിനുള്ള അദമ്യമായ ആഗ്രഹം ഈശാവാസ്യ ഉപനിഷത്തിൽ ഇപ്രകാരം വിവരിച്ചിരിക്കുന്നു. "സ്വർണ്ണവർണ്ണമായ പാത്രം കൊണ്ട് സത്യത്തിന്റെ മുഖം മറയ്ക്കപ്പെട്ടിരിക്കുന്നു. ഹേ! സൂര്യദേവ, സത്യധർമ്മങ്ങൾ കണ്ടറിയുന്നതിനുവേണ്ടി അതൊന്നു മാറ്റിത്തരണേ." എന്നാൽ മനസ്മൃതി പറയുന്നു. "സത്യം പറയണം. പ്രിയം പറയണം, സത്യവും അപ്രിയമായി പറയരുത്. പ്രിയമെങ്കിലും അസത്യം പറയരുത്. ഇത് സനാധന ധർമ്മമാകുന്നു.

യേശുക്രിസ്തു അരുൾ ചെയ്തു. "സത്യത്തിനു സാക്ഷി നിൽക്കേണ്ടതിനു ഞാൻ ജനിച്ചു. അതിനായി ലോകത്തിൽ വന്നുമിരിക്കുന്നു. സത്യതല്പരനായവൻ എല്ലാം അവന്റെ വാക്കുകേൾക്കുന്നു." (യോഹ:18:37) കൂടാതെ "സത്യം നിങ്ങളെ സ്വതന്ത്രരാക്കു"മെന്നും (യോഹ:8:3) കല്പിച്ചിരിക്കുന്നു. "ഞാൻ തന്നെ വഴിയും സത്യവും ജീവനും ആകുന്നു." (യോഹ:14:6) എന്ന് അരുളിചെയ്ത കർത്താവ് വാഗ്ദത്തം ചെയ്ത പരിശുദ്ധാത്മാവാണ് സത്യത്തിന്റെ പാതയിലൂടെ നടത്തുന്നത്. "സത്യത്തിന്റെ ആത്മാവ് വരുമ്പോഴോ അവൻ നിങ്ങളെ സകല സത്യത്തിലും വഴിനടത്തും." (യോഹ: 16:13) എന്നതിനാൽ പരിശുദ്ധാത്മാവിനാൽ പൂരിതമായ വ്യക്തിക്കേ സത്യത്തിൽ അടിയുറച്ചു

നിൽക്കുവാൻ സാധിക്കയുള്ളു. അതായത് സത്യത്തിലൂടെയുള്ള യാത്ര പരിശുദ്ധാത്മാവിലുള്ള പ്രയാണമാണ്.

വി.പൗലോസ് ശ്ലീഹാ എഫേസ്യർക്ക് എഴുതിയ ലേഖനത്തിലൂടെ ഉദ്ബോധിപ്പിക്കുന്നത്. "ആകയാൽ ഭോഷ്ക് ഉപേക്ഷിച്ചു ഓരോരുത്തൻ താന്താന്റെ കൂട്ടുകാരനോടു സത്യം സംസാരിപ്പിൻ " (4:25) എന്നും "നിങ്ങളുടെ അരയ്ക്കു സത്യം കെട്ടിയും നീതി എന്ന കവചം ധരിച്ചും..........നില്പിൻ " (6:14). എന്നുമാണ്. അതിനാൽ ലോർഡ് ആക്റ്റൻ നൽകുന്ന സന്ദേശം "സത്യത്തിനെതിരായി അധികാരികൾ സംസാരിച്ചാൽ, അധികാരികളെ അവഗണിക്കുക, സത്യത്തെ പരിഗണിക്കുക" എന്നാണ് സത്യത്തിൽ ചരിക്കയും സത്യത്താൽ നയിക്കപ്പെടുകയും വേണം. ദൈവം തന്നെ സത്യമായിരിക്കുകയാൽ സത്യത്തെ മുറുകെ പിടിച്ചുകൊള്ളേണ്ടതുമാകുന്നു.

(3) ആസ്തേയം

"കർമ്മംകൊണ്ടും വാക്കുകൊണ്ടും മനസ്സുകൊണ്ടും പരദ്രവ്യത്തെ ആഗ്രഹിക്കാതിരിക്കുക". കളവായോ ബലമായോ പരസ്യം അപഹരിക്കാതിരിക്കുന്നതാണ് ആസ്തേയം. ഈശാവാസ്യ ഉപനിഷത്തിലെ ആദ്യശ്ലോകത്തിന്റെ അവസാനപാദം, "മാ ഗൃധകസ്യ സ്വിദ്ധനം "- മറ്റൊരുവന്റെ മുതൽ ആഗ്രഹിക്കരുത് എന്നാണ്.

അവസാനത്തെ പ്രമാണവും മറ്റൊന്നല്ല. പുറപ്പാട് 20-ാം അദ്ധ്യായം 17-ാം വാക്യത്തിൽ "കൂട്ടുകാരന്റെ ഭവനത്തെ മോഹിക്കരുത്, കൂട്ടുകാരന്റെ ഭാര്യയെയും അവന്റെ ദാസനേയും ദാസിയെയും അവന്റെ കാളയേയും കഴുതയേയും കൂട്ടുകാരനുള്ള യാതൊന്നിനെയും മോഹിക്കരുത്" എന്നു വ്യക്തമായി കല്പിച്ചിരിക്കുന്നു. 8-ാം പ്രമാണത്തിൽ (പുറ:20:15) 'മോഷ്ടിക്കരുത്' എന്ന ഒറ്റവാക്കിൽ ദൈവം ആജ്ഞാപിക്കുകയാണ്.

ഉള്ളതുകൊണ്ട് തൃപ്തിയായി ജീവിക്കുവാൻ സാധിക്കുക. 'ഉള്ളതുകൊണ്ട് ഓണം' എന്ന പഴഞ്ചൊല്ലിൽ ഉൾക്കൊണ്ടിരിക്കുന്ന ആശയത്തിനനുസൃതമായി ലഭിച്ചിരിക്കുന്ന പരിമിതിയ്ക്കുള്ളിൽ നിന്നുകൊണ്ട് തൃപ്തിയായി ജീവിക്കുവാൻ കഴിയുന്നവനാണ് ഏറ്റവും വലിയ ധനവാൻ. അങ്ങിനെയുള്ളവനാണ് ഈ പാതയിലൂടെ മുന്നേറുവാൻ സാധിക്കുന്നത്.

(4) ബ്രഹ്മചര്യം

സർവ്വാവസ്ഥയിലും മനസ്സുകൊണ്ടും വാക്കുകൊണ്ടും പ്രവൃത്തികൊണ്ടും മൈഥുനചിന്തയെ വർജിക്കുക എന്നതാണ് ഇതുകൊണ്ടർത്ഥമാക്കുന്നത്. സർവ്വകാലത്തും സർവ്വാവസ്ഥയിലും മൈഥുനത്യാഗമാണ് ബ്രഹ്മചര്യമെന്ന് വിവേകാനന്ദസ്വാമികൾ പറഞ്ഞിരിക്കുന്നു.

വി.മത്തായി 19:12 -ൽ "സ്വർഗ്ഗരാജ്യം നിമിത്തം അവിവാഹിതരായി കഴിയുന്നവർ ഉണ്ട്.ശക്തനാകാൻ കഴിയുന്നവർ ശക്തനാകട്ടെ" എന്നു കർത്താവ് അരുളിചെയ്തിരിക്കുന്നു. തീമോത്തിയോസിനു എഴുതിയ രണ്ടമത്തെകത്തിൽ (2:22) യൗവന മോഹങ്ങളെ വിട്ടോടുവാൻ വി.പൗലോസ് ശ്ലീഹാ ഉപദേശിക്കുന്നു.ബ്രഹ്മചര്യമനുഷ്യനു മാത്രമേ യഥാർത്ഥ യോഗിയാകുവാൻ സാധിക്കുന്നുള്ളൂ. കാരണം ദൈവം ചിന്ത മാത്രമേ അവനെ ഭരിക്കുന്നുള്ളൂ.

ബ്രഹ്മത്തിൽ ചരിക്കുക എന്നും ബ്രഹ്മചര്യം കൊണ്ടർത്ഥമാക്കാം. ഈശ്വരനിൽ ചരിക്കുന്നവന് ആ സംസർഗത്തിൽനിന്നന്യമാക്കുന്ന ചിന്തകൾ അന്യമായിരിക്കണം. ദൈവവുമായുള്ള വാസത്തിൽ മറ്റൊരു ചിന്തയ്ക്കു സ്ഥാനമില്ലല്ലോ. വിദ്യാഭ്യാസകാലം ബ്രഹ്മചര്യമായിരിക്കണമെന്നാണ് ഭാരതീയ പാരമ്പര്യം പഠിപ്പിക്കുന്നത്. ചതുരാശ്രമധർമ്മത്തിലെ ആദ്യത്തെ കാലഘട്ടം ബ്രഹ്മചര്യമാണ്. ആത്മീയമായും മാനസ്സികമായും ശാരീരികമായും നല്ല ശിക്ഷണം ലഭിക്കണമെങ്കിൽ ഈ ഘട്ടത്തിലൂടെ കടന്നുപോയെങ്കിലേ സാദ്ധ്യമാകൂ. പൂർണ്ണമായും ദൈവീക സംസർഗ്ഗവും പഠനവുമാണീ സമയത്ത്. ദൈവത്തോടൊപ്പം വസിക്കുക എന്നത് ഏറ്റവും മഹത്വമേറിയ സംഗതിയാണ്. വീഴ്ചയ്ക്കുമുമ്പ് ആദിമനുഷ്യൻ ഈ അവസ്ഥയിലായിരുന്നു. പൂർണ്ണമായും ദൈവസാമീപ്യത്തിലായിരുന്നു വസിച്ചിരുന്നത്. ഉല്പത്തി 5:24 -ൽ ഹാനോക് ദൈവത്തോടു കൂടിനടന്നു എന്നു രേഖപ്പെടുത്തിയിരിക്കുന്നു.

(5) ദയ

സാർവ്വത്രികമായ ഔദാര്യമാണ് ദയ. സർവ്വസൃഷ്ടിയോടും ഉദാരമനസ്സോടെ പെരുമാറാൻ കഴിയണം. സമസൃഷ്ടിയുടെ സുഖത്തിലും ദുഃഖത്തിലും ഒരുപോലെ പങ്കുചേരുവാൻ സാധിക്കുന്ന ഹൃദയവിശാലതയാണത്. പരിശുദ്ധാത്മാവിന്റെ ഫലങ്ങളിലൊന്നാണ് ദയ. ഗലാത്യർ 5:22 -ൽ ഇപ്രകാരം പറയുന്നു. "ആത്മാവിന്റെ ഫലമോ, സ്നേഹം,സന്തോഷം, സമാധാനം, ദീർഘക്ഷമ, ദയ, പരോപകാരം, വിശ്വസ്തത, സൗമ്യത, ഇന്ദ്രിയജയം." അതുകൊണ്ട് "നമ്മുടെ രക്ഷിതാവായ ദൈവത്തിന്റെ ദയയും മനുഷ്യപ്രീതിയും ഉദിച്ചപ്പോൾ അവൻ നമ്മെ തന്റെ കരുണ പ്രകാരമത്രേ രക്ഷിച്ചതും" എന്ന് പൗലോസ് ശ്ലീഹാ തീത്തോസിന് എഴുതുന്നു (3: 5). ആ വലിയ ദയയുള്ള കർത്താവിന്റെ മനസ്സലിഞ്ഞു (മത്താ: 9: 36) എന്ന് വി. വേദപുസ്തകത്തിൽ രേഖപ്പെടുത്തിയിരിക്കുന്നു ഈ ദയാവായ്പ് ഉൾക്കൊണ്ടവയായിരിക്കണം മനുഷ്യകുലം. സെഖര്യാവ് പ്രവാചകൻ പ്രബോധിപ്പിക്കുന്നത് (7: 9) "താന്താന്റെ സഹോദരനോട് ദയവും കരുണയും കാണിക്കുവിൻ." എന്നാണ്. അത് ദരിദ്രനോടാണെങ്കിൽ അവനെ ബഹുമാനിക്കുന്നതിനു തുല്യമാണെന്നു സദൃശ്യവാക്യങ്ങളിൽ (14: 31) രേഖപ്പെടുത്തിയിരിക്കുന്നു.

ഭാരതത്തിലെ ഋഷിമാർ സർവ്വസൃഷ്ടിയോടും ദയയുള്ളവരായിരുന്നു. വൃക്ഷലതാദികളോടും മൃഗങ്ങളോടും മനുഷ്യരോടും വളരെ കരുണയോടെയാണ് പെരുമാറിയിരുന്നത്. ഈ ദൈവീകദാനം ഉള്ളവർക്കേ ദൈവീകരണത്തിലെത്തിച്ചേരുവാൻ സാധിക്കുകയുള്ളൂ. അഹിംസാധർമ്മം പാലിക്കണമെങ്കിൽ ദയയുണ്ടായിരിക്കണം. "പരോപകാരമേ പുണ്യം പാപമേ പരപീഢനം" എന്ന വലിയ ഭാരത ദർശനത്തിന്റെ പിന്നിൽ ദയ എന്ന വികാരമാണുള്ളത്.

(6) ആർജവം

ആത്മസംയമനം പാലിക്കുവാനാണ് ആർജവം കൊണ്ട് ഉദ്ദേശിക്കുന്നത്. യോഗം പരിശീലിക്കുന്നയാൾക്ക് ഇത് അത്യന്താപേക്ഷിതവുമാണ്. സ്വയം

നിയന്ത്രിക്കുവാൻ സാധിക്കുന്നവൻ സർവ്വരിലും ശ്രേഷ്ഠനാണ്. വികാരത്തിനുപകരം വിവേകത്തിനു നായകസ്ഥാനം നൽകുന്നവർക്കേ ഇത് സാദ്ധ്യമാകൂ. ഏതു പരിതസ്ഥിതിയേയും ഒരേ മാനസ്സികാവസ്ഥയോടെ നേരിടുവാൻ സാധിക്കണം. സാദൃശ്യവാക്യങ്ങളിൽ (25:24) പറയുന്നത് . "ആത്മസംയമം ഇല്ലാത്ത പുരുഷൻ മതിൽ ഇല്ലാതെ ഇടിഞ്ഞുകിടക്കുന്ന പട്ടണം പോലെയാകുന്നു" എന്നാണ്. അവന്റെ ജീവിതം കുത്തഴിഞ്ഞ പുസ്തകം പോലെയാണ്.

(7) ക്ഷമ

"ലോകത്തിൽ ആരെയും ആകർഷിക്കുന്ന ഗുണമാണ് ക്ഷമ, ക്ഷമയാണ് ഏറ്റവും മികച്ച ബലം. ശക്തികുറഞ്ഞവർക്ക് വിശിഷ്ടമായ ഗുണമാണ് ക്ഷമ. ശക്തിയുള്ളവർക്ക് ക്ഷമ അലങ്കാരവുമാണ്." അരുമനാഥൻ കല്പിച്ചിരിക്കുന്നത് "ഏഴുവട്ടമല്ല എഴുപതുവട്ടം" (മത്താ:18:22) ക്ഷമിയ്ക്കണമെന്നാണ്. കൂടാതെ "നിങ്ങൾ മനുഷ്യരോടു അവരുടെ പിഴകളെ ക്ഷമിച്ചാൽ സ്വർഗ്ഗസ്ഥനായ നിങ്ങളുടെ പിതാവ് നിങ്ങളോടും ക്ഷമിക്കും. നിങ്ങൾ മനുഷ്യരുടെ പിഴകൾ ക്ഷമിക്കാഞ്ഞാലോ നിങ്ങളുടെ പിതാവു നിങ്ങളുടെ പിഴകൾ ക്ഷമിക്കയില്ല." (മത്താ:6:14,15) എന്നും അരുളിചെയ്തിട്ട് അത് വിശദമാക്കുവാനായി ദുഷ്ടനായ ഒരു ദാസന്റെ ഉപമയും പറഞ്ഞിരിക്കുന്നത് ശ്രദ്ധേയമാണ്. (മത്താ: 18:23-25)

ഇങ്ങനെ ക്ഷമിക്കുവാൻ കഴിഞ്ഞ കർത്താവ് പഠിപ്പിച്ച പ്രാർത്ഥനയിലും നാം അപേക്ഷിക്കന്നത് മറ്റൊന്നല്ല. "ഞങ്ങളുടെ കടക്കാരോടു ഞങ്ങൾ ക്ഷമിച്ചിരിക്കുന്നതുപോലെ ഞങ്ങളുടെ കടങ്ങളെ ഞങ്ങളോടും ക്ഷമിക്കേണമെ" (മത്താ: 6:12) എന്നാണ്. ക്ഷമിക്കുവാൻ കഴിയുന്നവനേ ഈ പ്രാർത്ഥന ആത്മാർത്ഥമായി ചൊല്ലുവാൻ സാധിക്കയുള്ളു. അതിനാലായിരിക്കാം പല സഭകളും ഈ പ്രാർത്ഥനയോട് വിമുഖത കാണിക്കുന്നത്. തന്റെ ജീവിതത്തിലൂടെ ക്ഷമ കാണിച്ചു തന്ന കർത്താവിന്റെ പാത പിൻതുടരുന്ന സ്തേഫാനോസ് സഹദായെ അപ്പോസ്തല പ്രവൃത്തികളിലെ ഏഴാം അദ്ധ്യായത്തിൽ ചിത്രീകരിച്ചിരിക്കുന്നു. ഇതു പ്രവൃത്തിപഥത്തിൽ കൊണ്ടുവരുമ്പോൾ ഒരുവൻ ക്രിസ്തുവിന്റെ യഥാർത്ഥ അനുയായിത്തീരുന്നു.

(8) ദിതി

മനസ്സിന്റെ നിയന്ത്രണമാണ് ദിതി. മനസ്സിലുണ്ടാകുന്ന ചിന്തകളാണ് പ്രവൃത്തിക്കു കാരണമായിത്തീരുന്നത്. ചിത്തം ശുദ്ധമായിരുന്നാൽ പ്രവൃത്തിയും ശുദ്ധമായിരിക്കും. ചിത്തം ഉച്ചനീചഭേദമെന്യേ സർവ്വ ജന്തുക്കളിലുമുണ്ടെങ്കിലും മനുഷ്യനിൽ മാത്രമേ അതിന്റെ ബുദ്ധിരൂപമായ പരിണാമം കാണുന്നുള്ളു. ഇതിന് തമസ്, രജസ്, സത്വം എന്നിങ്ങനെ മൂന്നു നിലകളാണുള്ളത്. മൂഢമായ നിലയാണ് തമസ്. മൃഗങ്ങളിലും മന്ദമാരിലും കാണുന്ന ഇത് ദ്രോഹത്തിനേ ഉപകരിക്കൂ. മനസ്സിന്റെ സക്രിയമായ നിലയ്ക്ക് രജസ് എന്നു പറയുന്നു. പ്രതാപവും ഭോഗവുമാണിവിടെ പ്രേരകമായിത്തീരുന്നത് എന്നാൽ സത്വമെന്നത് പ്രസന്നവും പ്രശാന്തവുമായ മനസ്സിന്റെ നിലയാണ്. ചിത്തവൃത്തികളെ നിരോധിച്ചവന്റെ മനസ്സ് ഇപ്രകാരമായിരിക്കും. ഈ നിലയെ പ്രാപിക്കുകയാണു വേണ്ടത്.

"മുള്ളുകളിൽനിന്ന് മുന്തിരിപ്പഴവും ഞെരിഞ്ഞിലുകളിൽനിന്നു അത്തിപ്പഴവും പറിക്കുമാറുണ്ടോ?" എന്നു കർത്താവു ചോദിക്കുന്നു. എന്നിട്ട് അരുളിചെയ്തിരിക്കുന്നത് "നല്ല വൃക്ഷം ഒക്കെയും നല്ല ഫലം കായ്ക്കുന്നു; ആകാത്ത വൃക്ഷമോ ആകാത്ത ഫലം കായ്ക്കുന്നു. നല്ല വൃക്ഷത്തിനു ആകാത്ത ഫലവും ആകാത്തവൃക്ഷത്തിനു നല്ല ഫലവും കായ്ക്കാൻ കഴികയില്ല." (മത്താ:7:16-18) എന്നതിനാൽ "നല്ല മനുഷ്യൻ തന്റെ ഹൃദയത്തിലെ നല്ല നിക്ഷേപത്തിൽ നിന്നു നല്ലതു പുറപ്പെടുവിക്കുന്നു; ദുഷ്ടൻ ദോഷമായതിൽനിന്നു ദോഷം പുറപ്പെടുവിക്കുന്നു. ഹൃദയത്തിൽ നിറഞ്ഞു കവിയുന്നതല്ലോ വായി പ്രസ്താവിക്കുന്നത്." (ലൂക്കോ:6:45)

അതുകൊണ്ട് മനസ്സിന്റെ നിയന്ത്രണം മഹത്തരമാകുന്നു. അത് സാമൂഹ്യജീവിതത്തെ ശ്രേഷ്ഠമാക്കുകയും മാനുഷിക ബന്ധങ്ങളെ സൗന്ദര്യമുള്ളതാക്കിത്തീർക്കുകയും ചെയ്യുന്നു. പനിമഞ്ഞിന്റെ കുളിർമ്മയോടെ മനുഷ്യദയങ്ങളെ തണുപ്പിക്കുന്നു.

(9) മിതാഹാരം

ഒരു നേരം ഭക്ഷിക്കുന്നവൻ യോഗി, രണ്ടുനേരം ഭക്ഷിക്കന്നവൻ ഭോഗി, മൂന്നുനേരം ഭക്ഷിക്കുന്നവൻ രോഗി നാലു നേരം ഭക്ഷിക്കുന്നവൻ ദ്രോഹി എന്നു വിശേഷിപ്പിക്കപ്പെടുന്നു. കാരണം നിഷ്ഠയുള്ള ജീവിതം നയിക്കുന്നതിന് മിതാഹാരമാണ് അത്യുത്തമം. ഭക്ഷണത്തെ നിയന്ത്രിക്കുവാൻ സാധിക്കാത്തവന് മറ്റൊന്നും നിയന്ത്രിക്കുവാൻ സാധിക്കയില്ല. ഭാരതത്തിലെ മുനിശ്രേഷ്ഠന്മാർ ആഹാരനിയന്ത്രണത്തിലൂടെയാണ് തപസനുഷ്ഠിച്ചത്. ശരീരം ക്ഷീണിക്കുമ്പോൾ ആത്മാവു ശോഭയുള്ളതായിത്തീരുന്നു. ചില ഭക്ഷണപദാർത്ഥങ്ങളുടെ വർജ്ജനം ശാരീരിക തൃഷ്ണയെ ശമിപ്പിക്കുന്നതിനും അതുവഴി ആത്മീയ കോന്നതിപ്രാപിക്കുന്നതിനും സഹായിക്കുന്നു.

ഒരു യോഗി ഒരിക്കലും വയറുനിറയെ കഴിയ്ക്കരുത്. എന്തെന്നാൽ വയറുകനത്ത്, മനം മങ്ങുമ്പോൾ സ്ഥിരമായി സാധനയനുഷ്ഠിക്കുവാൻ സാധ്യമല്ലാതെവരുന്നു. അമിതാഹാരം നിമിത്തം മയക്കം വരുന്നു. ഉറങ്ങുവാനുള്ള താല്പര്യത്തെ സൃഷ്ടിക്കുന്നു. ജാഗരണം നടത്തുവാൻ സാദ്ധ്യമല്ലാതെ വരുന്നതോടൊപ്പം കണക്കില്ലാത്ത ചിന്തകൾ മനസ്സിലെ ചഞ്ചലപ്പെടുത്തുന്നു., 'അതിനാൽ ധ്യാനജീവിതം നയിക്കുവാൻ സ്വയം തീരുമാനിച്ചവൻ മുക്കാൽ റാത്തൽ റൊട്ടിയും മൂന്നോ നാലോ കപ്പ് വെള്ളമോ വീഞ്ഞോ പിന്നെ എന്താണ് അടുത്തുള്ളത് എന്നു വച്ചാൽ അതും അല്പസ്വല്പം ആഹരിക്കുക; ചെടിക്കുംവരെ തിന്നരുത്' എന്നിങ്ങനെയുള്ള നിർദ്ദേശങ്ങൾ സിനായിലെ വി.ഗ്രീഗോറിയോസ് നൽകുന്നു. കാരണം ദേഹത്തിനു റൊട്ടിയും വെള്ളവുംപോലെ മറ്റൊരാഹാരവും ബലം നൽകിയിട്ടില്ല. യെഹെസ്കേൽ പ്രവാചകനോട് റൊട്ടിയും വെള്ളവും തൂക്കി അളന്നു കഴിക്കുവാനായി

(യെഹെ:4:9-11) യഹോവകല്പിക്കുന്നു.

വി. പൗലോസ് ശ്ലീഹായുടെ അഭിപ്രായത്തിൽ ഉത്തമനായവൻ 'നിറഞ്ഞും വിശന്നും കഴിയും' കാരണം കരുത്തേകുന്നത് ക്രിസ്തുവാണ് (ഫില:4:12,13). ഈ മിതത്വം പാലിക്കുവാൻ ഏദെൻ തോട്ടത്തിൽ വച്ച് കഴിയാതിരുന്നതിനാൽ ആദ്യത്തെ വീഴ്ച ഉണ്ടായി. കർത്താവ് മരുഭൂവാസത്തിൽ ആ തൃഷ്ണയെ അതിജീവിച്ചു. തൻെറ ശരീരരക്തങ്ങളിലൂടെ രക്ഷയെ പ്രദാനം ചെയ്തു. ആ പുതുക്കപ്പെട്ട അവസ്ഥയിൽ നിന്ന് നമ്മുടെ ആഹാരപ്രിയം വീണ്ടും വീഴ്ചയിലേക്കു നയിക്കുന്നു.

(10) ശൗചം

ശുദ്ധിവരുത്തലാണ് ശൗചം. ഇത് രണ്ടുതരമുണ്ടെന്നാണ് ഋഷികൾ പറയുന്നത്. അവ ബാഹ്യവും അന്തരവുമാണ്. വെള്ളം, മണ്ണ് മുതലായ ഉപയോഗിച്ച് ശരീരശുദ്ധി വരുത്തുന്നതാണ് ബാഹ്യശൗചം. സത്യാദിസർവ്വഗുണങ്ങളാൽ മനഃശുദ്ധി ഉണ്ടാക്കുന്നതാണ് ആന്തരശൗചം. ആന്തരശൗചത്തിൻെര ലക്ഷണമാണ് ബാഹ്യശൗചനം. അത് പ്രതീകാത്മകമായി ചെയ്യുന്നതാണ് കുർബാന അർപ്പിക്കുന്ന പട്ടക്കാരൻെര കൈകഴുകൽ. ശാരീരിക ശുദ്ധിക്ക് വളരെയധികം പ്രധാന്യം പഴയ നിയമത്തിൽ നൽകിയിട്ടുണ്ട്. മോശയുടെ ന്യായപ്രമാണത്തിൽ ഇവ വിവരിച്ചിട്ടുണ്ട്. സീനായ് മലയിൽ വന്നു വസിച്ചവനായ ദൈവം, യിസ്രായേൽ ജനത്തെ ശുദ്ധീകരിക്കുവാനായി മോശയോടു കല്പിക്കുന്നു. ലേവ്യ:19: 2 -ൽ 'നിങ്ങളുടെ ദൈവമായ യഹോവ എന്ന ഞാൻ വിശുദ്ധനാകയാൽ നിങ്ങളും വിശുദ്ധരാകുവിൻ' എന്ന് അരുളിചെയ്തിരിക്കന്നു. ആന്തരീക ശുദ്ധീകരണമാണ് ഇതിലൂടെ ദൈവം ആഗ്രഹിക്കുന്നത്. യെശയ്യാവ് പ്രവാചകൻ ഘോഷിക്കുന്നതിപ്രകാരമാണ്. 'അവിടെ ഒരു പെരുവഴിയും പാതയും ഉണ്ടാകും, അതിനു വിശുദ്ധവഴി എന്നു പേരാകും ഒരു അശുദ്ധനും അതിലെ കടന്നുപോ കയില്ല." (35:8) കാരണം ആ വിശുദ്ധവഴി യേശു ക്രിസ്തുവാണെന്നു യോഹ:16:4 -ൽ രേഖപ്പെടുത്തിയിരിക്കുന്നു. യോഹ 17:19 -ൽ യേശു ക്രിസ്തു പറയുന്നത്. "അവരും സാക്ഷാൽ വിശുദ്ധീകരിക്കപ്പെട്ടവർ ആകേണ്ടതിനു ഞാൻ അവർക്കുവേണ്ടി എന്നെത്തന്നെ വിശുദ്ധീകരിക്കുന്നു." ഇങ്ങനെ വിശുദ്ധീകരിക്കപ്പെട്ട ജനത്തിനേ കർത്താവിൻെറ മേശയിൽ പങ്കാളികളാകുവാൻ സാധിക്കുകയുള്ളു. അതിനാലാണ് "ഈവിശുദ്ധതകൾ, വിശുദ്ധിയുള്ളവർക്കും, വെടിപ്പുള്ളവർക്കും നൽകപ്പെടുന്നു" എന്നു ഉച്ചൈസ്തരം പട്ടക്കാരൻ ഘോഷിച്ചു പറയുന്നത്. ആ വിശുദ്ധിയിലേക്കു വളരുവാനുള്ള അഭിനിവേശം "ദൈവമേ നീ പരിശുദ്ധനാകുന്നു.........." എന്നു ചൊല്ലുമ്പോൾ ഉണ്ടാകേണം.

## 2. നിയമം

നിയമിക്കുക എന്നാൽ ഒരു സംഗതിയോട് ബന്ധിക്കകെ എന്നാണർത്ഥം. യാമങ്ങളിലൂടെ വേണ്ടാത്തവയെ വർജിച്ചതിനു ശേഷം ചെയ്യേണ്ടത് ആവശ്യമുള്ളവ അനുഷ്ഠിക്കുക എന്നതാണ്. നിത്യാചാരവും നിഷ്ഠയുമാണിതിൽ. സ്വയം ശിക്ഷണത്തിലൂടെ, അഭ്യസനത്തിലൂടെ ശരീരത്തെ അച്ചടക്കത്തിനു വിധേയമാക്കുകയാണിതിൽ ചെയ്യേണ്ടത്. യമം വർജനമാണെങ്കിൽ നിയമം അനുഷ്ഠാനമാണ്. പത്തുഘടകങ്ങൾ നിയമത്തിലും പാലിക്കേണ്ടതതുണ്ട്.



# ? കൗൺസിലറുടെ മറുപടി !



ഫാ. ഒ. തോമസ്

ചോദ്യം:-

കുറച്ചുനാളുകൾക്കുമുമ്പ് വേളാങ്കണ്ണി മാതാവിനോടുള്ള പ്രാർത്ഥന, പോസ്റ്റ് കാർഡിൽ എഴുതിയത് എനിക്കു കിട്ടി. അതിൻെറ 20 കോപ്പികൾ സ്നേഹിതർക്ക് അയച്ചുകൊടുത്താൽ ഉടനെ അനുഗ്രഹങ്ങൾ കിട്ടുമെന്നും, അല്ലാഞ്ഞാൽ ശിക്ഷ ലഭിക്കുമെന്നും സൂചിപ്പിച്ചിരുന്നു. എന്നാൽ ഞാൻ അത്ര ഗൗരവമായി എടുത്തില്ല. എന്നാൽ ഈയിടെയായി എൻെറ ഭർത്താവിനും മൂന്നു മക്കൾക്കും തുടരെത്തുടരെ ഓരോ അസുഖങ്ങളാണ്. മാതാവിൻെറ പ്രാർത്ഥനയെ അവഗണിച്ചതിൻെറ ശിക്ഷയാണോ എന്ന് ഞാൻ ഭയപ്പെടുന്നു. പ്രാർത്ഥനയുടെ കോപ്പികൾ എടുത്തയച്ചാൽ ഞങ്ങളുടെ പ്രയാസം മാറിക്കിട്ടുമോ? വ്യക്തമായ ഒരു മറുപടിക്കായി കാത്തിരിക്കുന്നു.

Mrs. A. പത്തനംതിട്ട.

ഉത്തരം.

കാര്യവും കാരണവും (Cause and Effect) തമ്മിലുള്ള ബന്ധം അറിയുവാൻ എല്ലാവർക്കും ആകാംക്ഷയുണ്ട്. പ്രത്യേകിച്ചും കഷ്ടതകളും പ്രയാസങ്ങളും വരുമ്പോൾ ഈ താല്പര്യം വർദ്ധിക്കുന്നു. നിങ്ങളുടെ ഇപ്പോഴത്തെ കഷ്ടതകളുടെ കാരണം അന്വേഷിച്ചപ്പോൾ മനസ്സ് സ്വാഭാവികമായി കണ്ടെത്തിയതാണ് പോസ്റ്റ്കാർഡും അതിലെ പ്രാർത്ഥനയും. എന്തുകൊണ്ടെന്നാൽ പ്രാർത്ഥനയുടെ കോപ്പികൾ അയക്കാഞ്ഞാൽ ശിക്ഷ ലഭിക്കുമെന്ന് അതിൽ സൂചിപ്പിച്ചിരുന്നത് നിങ്ങളുടെ മനസ്സിൽ ശക്തമായി പതിഞ്ഞിരുന്നത്, ഇപ്പോൾ പ്രയാസങ്ങളുണ്ടായപ്പോൾ കാര്യകാരണബന്ധമായി നിങ്ങൾ സ്വയം കണ്ടെത്തി. ഒരുപക്ഷേ, ഇങ്ങനെ ഒരു കാരണമില്ലായിരുന്നെങ്കിൽ മറ്റെന്തെങ്കിലും നിങ്ങൾ കണ്ടെത്തുകയോ, കാരണമന്വേഷിച്ച് പ്രശ്നക്കാരുടെയോ, അത്ഭുതസിദ്ധി അവകാശപ്പെടുന്നവരുടെ അടുക്കൽ പോവുകയോ ചെയ്യുമായിരുന്നു. അവർ കണ്ടെത്തുവാൻ സാദ്ധ്യതയുള്ളത് ഈ കാരണമാകാൻ വഴിയില്ല. ഏതായാലും, നിങ്ങളുടെ പ്രയാസങ്ങളുടെ കാരണം എന്താണെന്ന് പറയുവാൻ എനിക്കു നിവൃത്തിയില്ല. എന്നാൽ ഒരുകാര്യം തീർത്തുപറയാം, നിങ്ങളുടെ പ്രയാസങ്ങളും പോസ്റ്റ്കാർഡിലെ പ്രാർത്ഥന അയക്കാഞ്ഞതും തമ്മിൽ യാതൊരു ബന്ധവുമില്ല. ഭക്തിയെ, വാണിജ്യ വൽക്കരിക്കുന്ന രീതിയിൽ നിങ്ങൾ പങ്കുചേരാഞ്ഞതിൽ പരിശുദ്ധ മാതാവിന് നിങ്ങളെക്കുറിച്ച് കൂടുതൽ സന്തോഷമുണ്ടായിരിക്കും. അജ്ഞത, ശിക്ഷകിട്ടുമെന്നുള്ള ഭയം, പെട്ടെന്ന് അനുഗ്രഹം നേടാനുള്ള കുറുക്കുവഴി മുതലായ കാരണങ്ങളാലാണ് ഈ പോസ്റ്റ്കാർഡ് പ്രാർത്ഥനാവലയങ്ങൾ വർദ്ധിക്കുന്നതും ഭക്തിയെ, കച്ചവടമാക്കി മാറ്റുന്ന ഈ സമ്പ്രദായത്തിന്, ദൈവശാസ്ത്രപരമായി യാതൊരടിസ്ഥാനവുമില്ല. ഏതെങ്കിലും സഭ ഇങ്ങനെ ഒരു പരിപാടിയെ ഔദ്യോഗികമായി അംഗീകരിച്ചിട്ടുമില്ല. ഊരും പേരുമില്ലാതെ വരുന്ന പിതൃത്വമില്ലാത്ത ഇത്തരം എഴുത്തുകൾക്ക് യാതൊരു പ്രാധാന്യവും നൽകേണ്ടതില്ല. എന്തെങ്കിലും പ്രയാസങ്ങൾ വരുമ്പോൾ മാത്രമായി ഉപയോഗിക്കാനുള്ളതല്ല മദ്ധ്യസ്ഥപ്രാർത്ഥനകൾ. നമ്മെ സംബന്ധിച്ചിടത്തോളം, നമ്മുടെ ആരാധനയിലും, കാനോനികപ്രാർത്ഥനയിലുമെല്ലാം ദൈവമാതാവിൻെറയും, വിശുദ്ധന്മാരുടെയും മദ്ധ്യസ്ഥത നാം ദിനംപ്രതി യാചിക്കുന്നുണ്ട്. ശരിയായി അതൊക്കെ നിർവഹിക്കുന്നവർക്ക് അനുഗ്രഹങ്ങൾ തേടിയുള്ള കുറുക്കുവഴികളൊന്നും സ്വീകരിക്കേണ്ടയാവശ്യമില്ല. മനുഷ്യൻെറ, മതവിശ്വാസത്തിന്, അന്ധവിശ്വാസമെന്ന ഒരു മറുവശവുമുണ്ട്. ഇത്തരം എഴുത്തുകളെ ആ കൂട്ടത്തിൽ ഉൾപ്പെടുത്തിയാൽ മതി.

പിന്നെ, ജീവിതത്തിലെ കഷ്ടപ്പാടുകളുടെ കാരണങ്ങളെപ്പറ്റി അന്വേഷിച്ചാൽ വ്യക്തമായ മറുപടി ആർക്കെങ്കിലും നൽകാനാവുമെന്ന് തോന്നുന്നില്ല. യഥാർത്ഥ വിശ്വാസി കഷ്ടതകളെ ആത്മപരിശോധനയുടെയും, ശുദ്ധീകരണത്തിൻെറയും ദൈവസാന്നിദ്ധ്യം ശക്തമായി അനുഭവിച്ചറിയുന്നതിൻെറയും സന്ദർഭങ്ങളായി കാണുക. കഷ്ടതകൾ ജീവിതത്തിൻെറ ഭാഗമാണ്, അവയിൽനിന്ന് ഒളിച്ചോടാനല്ല, പ്രാർത്ഥനയുടെ ശക്തിയിൽ അതിനെ നേരിടാനാണ് കർത്താവ് നമ്മെ പഠിപ്പിച്ചിരിക്കുന്നത്. ഇപ്പോഴത്തെ പ്രയാസങ്ങളെ, ആ നിലയിൽ കാണാൻ ശ്രമിക്കുക. അപ്പോൾ ഈ പ്രയാസങ്ങളെല്ലാം നന്മയ്ക്കായിട്ടായിരുന്നു എന്ന് ബോദ്ധ്യപ്പെടുന്ന ഒരു സമയം അല്പം വൈകിയാണെങ്കിലും നിങ്ങൾക്കും വന്നുചേരും.

 **വാർത്തകൾ വാർത്തകൾ വാർത്തകൾ** 

## ശെമ്മാശുപട്ടം സ്വീകരിച്ചു



...റാമൺ മനോൺ റവ. ഫാ. എം.റ്റി. ഫിലിപ്പ് (അമേരിക്കയിൽ ടെക്സാസിലെ ...ഫ്കിൻ സെൻറ് തോമസ് മലങ്കര ഓർത്തഡോക്സ് പള്ളി വികാരി) അച്ചൻെറയും, മിസ്സസ് ...രി ഫിലിപ്പിൻെറയും മകൻ മി. തോമസ് ഫിലിപ്പ് 1996- May ...ന് ന്യൂയോർക്കിലെ സെൻറ് മൈക്കിൾസ് പള്ളിയിൽ വച്ച് അമേരിക്കൻ ഭദ്രാസനത്തിൻെറ സീനിയർ മെത്രാപ്പോലീത്ത അഭിവന്ദ്യ ഡോ. തോമസ് മാർ മക്കാറിയോസ് തിരുമേനിയിൽനിന്നും ശെമ്മാശുപട്ടം സ്വീകരിച്ചു. ബഹു.തോമസ് ശെമ്മശ്ശൻ ഇപ്പോൾ വെസ്റ്റ് ഇൻഡീസിൽ ഗ്രെനേഡായിലെ സെൻറ് ജോർജ് മെഡിക്കൽ കോളജിൽ M.D.(M.B.B.S) വിദ്യാർത്ഥിയാണ്.

## ശിലാസ്ഥാപനം

**ബിക്കാനേർ.** St.Mary's Orthodox ഇടവകയ്ക്കു വേണ്ടി സർക്കാരിൽനിന്നും ദാനമായി ലഭിച്ച വസ്തുവിൽ പണി കഴിപ്പിക്കുന്ന ദേവാലയത്തിൻെറ ശിലാസ്ഥാപനം അവിടെ താല്ക്കാലികമായി നിർമ്മിച്ച ചാപ്പലിൽ വി. കുർബ്ബാന അർപ്പിച്ചശേഷം ഡൽഹി സഹായ മെത്രാപ്പോലീത്താ ജോബ് മാർ പീലക്സിനോസ് തിരുമേനി നിർവഹിച്ചു.

തുടർന്ന് നടന്ന സമ്മേളനത്തിൽ Fr. Augestin Thekkethil, മുൻവികാരി ഫാ. എൻ. ജി. ഫിലിപ്പ് എന്നിവർ ആശംസകൾ അറിയിച്ചു. വികാരി Fr. K. G. Alexander സ്വാഗതവും കേണൽ Raju George കൃതജ്ഞതയും രേഖപ്പെടുത്തി.

**ഹനുമാൻഗഢ്:** രാജസ്ഥാനിൽ പാക്കിസ്ഥാൻെറ അതിർത്തിയോടു ചേർന്ന് പുതുതായി രൂപം കൊണ്ട ഹനുമാൻഗഢ് ജില്ലയുടെ ഹൃദയഭാഗത്ത് ആരംഭിച്ച St.Mary's Orthodox ഇടവകയ്ക്ക് ദേവാലയം പണി കഴിപ്പിക്കുന്നതിൻെറ ശിലാസ്ഥാപനം ഡൽഹി ഭദ്രാസന സഹായമെത്രാപ്പോലീത്താ ജോബ് മാർ പീലക്സിനോസ് മാർച്ച് മാസം 15-ാം തീയതി നിർവഹിച്ചു. 150 പോരോളം വിവിധ സ്ഥലങ്ങളിൽ നിന്നായി അതിൽ പങ്കെടുത്തു. തുടർന്ന് നടന്ന സമ്മേളനത്തിൽ തിരുമേനിയും ഫാ. എൻ. ജി. ഫിലിപ്പും പ്രസംഗിച്ചു. ഇടവകയുടെ രൂപീകണത്തിന് നേതൃത്വം നൽകിയ ഫാ. അലക്സാണ്ടർ സ്വാഗതവും ഗീവർഗീസ് ബേബി കൃതജ്ഞതയും പറഞ്ഞു.

## ബാലിക ഗ്രാം വാർഷികം

**പൂനാ:** ഓർത്തഡോക്സ് സഭയുടെ ആഭിമുഖ്യ ത്തിൽ പൂനെയിലെ ദേഹുറോഡിൽ സേവനം അനുഷ്ഠി ക്കുന്ന സെൻെറ് ജോർജ് ബാലികാഗ്രാമിൻെറ മൂന്നാം വാർഷികം വിവിധ പരിപാടികളോടെ ആഘോഷിച്ചു. കുഷ്ഠരോഗികളുടെ രോഗമില്ലാത്ത പെൺകുട്ടികളെ പുനരധിവസിപ്പിച്ച് പ്രാഥമിക വിദ്യാഭ്യാസവും ലളിതമായ തൊഴിൽ പരിശീലനവും നൽകവാനുള്ളതാണ് ഈ സ്ഥാപനം. ഇതേ ലക്ഷ്യത്തോടെ ആൺ കുട്ടികൾക്ക് വേണ്ടിയുള്ള ഹൈദ്രബാദിലെ യാച്ചാര ത്തുള്ള സെൻറ് ഗ്രീഗോറിയോസ് ബാലഗ്രാം 10 വർഷമായി പ്രവർത്തിച്ചു വരുന്നു.

വാർഷിക സമ്മേളനത്തിൽ ബോംബെ ഭദ്രാസന സഹായ മെത്രാപ്പോലീത്ത ഗീവർഗീസ് മാർ കൂറിലോസ് അദ്ധ്യക്ഷം വഹിച്ചു. വാഹന അപകടത്തിൽ അന്തരിച്ച ഫാദർ കെ.എം. വറുഗീസിൻെറ സ്മരണയ്ക്കായുള്ള ഹാൾ ജർമ്മനിയിലെ വെസ്റ്റ് ഫാലിയ ഇവാൻജലിക്കൽ സഭയുടെ പ്രോജക്ട് ചെയർമാൻ ഡോക്ടർ ഉൾഡ്രിക്ക് ബയർ ഉത്ഘാടനം ചെയ്തു.

ഡയറക്ടർ കെ.ഐ ഫിലപ്പ് റമ്പാൻ റിപ്പോർട്ട് സമർപ്പിച്ചു. ഗവേണിംഗ് ബോർഡ് അംഗം ഫാദർ ജോസഫ് വെണ്ടറപ്പിള്ളി ഭാവി പ്രവർത്തനങ്ങൾ വിവരിച്ചു.

ഡോക്ടർ ബയർ, മിസ്സിസ്സ് പൊന്നമ്മ ജേക്കബ് എന്നിവർ ആശംസ നേർന്നു. ഫാദർ ജോഷ്വാ ജോൺ സ്വാഗതം ആശംസിച്ചു. ഫാദർ പോൾ മാത്യു കൃതജ്ഞത പറഞ്ഞു.

തുടർന്നു സമ്മേളിച്ച ജനറൽ ബോഡിയോഗം ബാലികാഗ്രാമിൻെറ വിവിധ പ്രവർത്തനങ്ങൾക്കായി 28 ലക്ഷം രൂപയുടെ ബഡ്ജറ്റ് പാസ്സാക്കി. പുതുപ്പാടികോൺവൻറ് അംഗങ്ങളായ സിസ്റ്റർ മോനി, സിസ്റ്റർ കുഞ്ഞമ്മ ബ്രദർജോർജ് എന്നിവർ ബാലികാഗ്രാമിൻെറ അനുദിന കാര്യങ്ങളുടെ മേൽനോട്ടം വഹിക്കുന്നു.

## കശ്ശീശാപട്ടം നൽകി

ദീർഘകാലം നിയുക്ത കാതോലിക്കാ തോമസ് മാർ തീമോത്തിയോസ് തിരുമനസ്സിലെ സെക്രട്ടറിയായിരുന്ന മലബാർ ഭദ്രാസനത്തിൽപെട്ട മുണ്ടൻപാറ സെ.ജോരജ്ജ് പള്ളി ഇടവകയിൽ നെല്ലിക്കുഴിക്കാട്ട് എൻ.പി.ജേക്കബ് ശെമ്മശന് 1996 ഓഗസ്റ്റ് 17-ാം തീയതി മുണ്ടൻ പാറ പള്ളിയിൽ വച്ച് തീമോത്തിയോസ് തിരുമേനി കശ്ശീശാ പട്ടം നൽകി.

## ഡോക്ടറേറ്റ് ലഭിച്ചു



മലയാള സാഹിത്യത്തിൽ (M.G University) ഡോക്ടറേറ്റ് ലഭിച്ച Seraphi John (സ്റാഫി ജോൺ) പ്രൊഫ. ഫാ. ജോൺ പടിയറയുടെ പുത്രിയും തിരുവനന്തപുരത്ത് തോലത്ത് ഡോ. ജോബ് തോമസിൻെറ ഭാര്യയുമാണ്.

---

വി. യൂദാശ്ലീഹായുടെ മദ്ധ്യസ്ഥതയിൽ രോഗശാന്തി ലഭിച്ചതിന് ഉപകാരസ്മരണ.

M

---

## പുലിക്കോട്ടിൽ മാർ ദീവന്നാസിയോസ് ദ്വിതീയന്റെ ക്രാന്ത ദർശിത്വം അഭിമാനകരം

**മാർ മിലിത്തിയോസ്**

ഭ്രാന്താലയമെന്ന് സ്വാമി വിവേകാനന്ദൻ വിശേഷിപ്പിച്ച കേരളത്തെ സാംസ്കാരിക നവോത്ഥാനത്തിന്റെ കാഹളം മുഴക്കി പ്രബുദ്ധതയിലേയ്ക്ക് നയിച്ച പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ് ദ്വിതീയൻ മലങ്കര മെത്രാപ്പോലീത്ത ഒരു നൂറ്റാണ്ടുമുമ്പ് പ്രദർശിപ്പിച്ച ക്രാന്തദർശിത്വം അഭിമാനകരവും, മാതൃകാപരവുമായിരുവെന്ന് കുന്നംകുളം മെത്രാസനാധിപൻ പൗലൂസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്ത പ്രസ്താവിച്ചു. വിശ്വാസനിഷ്ഠയും, സ്വാതന്ത്ര്യവും അഭംഗുരം പുലരുവാൻ ആ പുണ്യപുരുഷൻ നൽകിയ നേതൃത്വം നിസ്തുലമായിരുന്നുവെന്ന് അദ്ദേഹം തുടർന്നു.

പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ് ദ്വിതീയൻ മലങ്കര മെത്രാപ്പോലീത്തായുടെ 87-ാമതു ചരമപ്പെരുന്നാൾ കുന്നംകുളം ഭദ്രാസനതലത്തിൽ അരമനചാപ്പലിൽ വെച്ച് നടത്തിയതിൽ സംബന്ധിച്ച ഭക്തജനങ്ങളെ ആശിർവദിച്ച് പ്രസംഗിക്കുകയായിരുന്നു മെത്രാപ്പോലീത്ത. ഒരു തലമുറയുടെ ആരാധനയും, വിദ്യാഭ്യാസവും ഉറപ്പു വരുത്തുവാൻ ദേവാലയങ്ങളും, പള്ളിക്കൂടങ്ങളും കേരളക്കരയിലുടനീളം സ്ഥാപിച്ച സ്മര്യപുരുഷൻ സാക്ഷര കേരളത്തിന്റെ ശില്പിയും, സംവിധായകനും ആയിരുന്നുവെന്ന് തിരുമേനിയുടെ സ്മാരക പ്രഭാഷണപരമ്പരയുടെ ഉദ്ഘാടനം നിർവ്വഹിച്ചുകൊണ്ട് മെത്രാപ്പോലീത്ത പ്രസ്താവിച്ചു.

പഴഞ്ഞി എം. ഡി. കോളജ് പ്രിൻസിപ്പാൾ പി. സി. ഏലിയാസ്, പ്രഥമസ്മാരക പ്രഭാഷണം നിർവ്വഹിച്ചു. പുലിക്കോട്ടിൽ ജോസഫ് കോർ-എപ്പിസ്ക്കോപ്പ അധ്യക്ഷം വഹിച്ചു. സി. കെ. ജോസഫ് റമ്പാൻ ആശംസാപ്രസംഗം നടത്തി. പ്രസംഗം, ഉപന്യാസം എന്നീ വിഷയങ്ങൾക്ക് സണ്ണി ഉലഹന്നാൻ (പറമ്പായി) ഷൈസി. കെ. സി (കുന്നംകുളം) റൈയ്മി (പഴഞ്ഞി) അനീഷ് ചാക്കോ (ആർത്താറ്റ്) ഷിജി (പെരുന്തുരുത്തി) വയലറ്റ് (കുന്നംകുളം) സി. കെ. അല്ലി (മങ്ങാട്) ഡെയ്സി (പഴഞ്ഞി എം. ഡി. കോളജ്) എന്നിവർക്ക് സമ്മാനങ്ങളും, ക്യാഷ് അവാർഡുകളും മെത്രാപ്പോലീത്ത വിതരണം ചെയ്തു.

ഓർമ്മപ്പെരുനാളിൽ മെത്രാപ്പോലീത്തായോടൊപ്പം അംശവസ്ത്രമണിഞ്ഞ പന്ത്രണ്ടു വൈദികർ സഹകാർമ്മികത്വം വഹിച്ചു. ഫാദർ ജോസഫ് ചീരൻ സ്വാഗതവും, ഫാദർ സൈമൺ വാഴപ്പുള്ളി നന്ദിയും പറഞ്ഞു. കുന്നംകുളം ഭദ്രാസന വൈദിക സംഘമാണ് പരിപാടികൾ സംഘടിപ്പിച്ചത്.

## ലോകമതസമ്മേളനം കൊച്ചിയിൽ

ഒക്ടോബർ 10 മുതൽ 14 വരെ, കൊച്ചിയിലുള്ള ചാവറ സാംസ്ക്കാരിക കേന്ദ്രത്തിൽവച്ച്, ലോക മതസമ്മേളനം നടക്കുന്നതാണ്. 'നീതിബോധം ജീവിതത്തിൽ' എന്ന പൊതു വിഷയത്തെ അധികരിച്ച് പ്രബന്ധങ്ങളും പ്രസംഗങ്ങളും ഉണ്ടാകും.

## സാഹിത്യശില്പശാല സംഘടിപ്പിക്കുന്നു

കോട്ടയം: ഓർത്തഡോക്സ് യുവജന പ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ സാഹിത്യശില്പശാല സംഘടിപ്പിക്കുന്നു. ഒക്ടോബറിൽ കോട്ടയത്തു നടക്കുന്ന ശില്പശാലയിൽ പ്രശസ്ത സാഹിത്യകാരന്മാർ പങ്കെടുക്കും.

കഥ, കവിത, നോവൽ, നാടകം, നിരൂപണം എന്നീ മേഖലകളിൽ പ്രായോഗിക ശില്പശാല സഹായിക്കും. യുവതീയുവാക്കൾ സ്വന്തം രചനയുടെ ഒരു കോപ്പി സഹിതം അപേക്ഷിക്കുക. അപേക്ഷയും രചനകളും ഡോ. സിബി തരകൻ (റീജിയണൽ സെക്രട്ടറി, ഒ. സി. വൈ. എം. ഇ) തരകൻ വീട്, പള്ളം, കോട്ടയം. പിൻ 686007 എന്ന വിലാസത്തിൽ സെപ്റ്റംബർ 30-നു മുമ്പ് ലഭിച്ചിരിക്കണം. തെരഞ്ഞെടുക്കപ്പെടുന്ന 30 പേർക്ക് മാത്രമേ പ്രവേശനം ഉണ്ടായിരിക്കുകയുള്ളു.

## സ്മാരകമന്ദിര കൂദാശ

കുന്നംകുളം: ഇടവകയിലെ ആത്മീയപ്രസ്ഥാനങ്ങളുടെ ആഫീസുകൾക്കും മറ്റുമായി (അടപ്പുട്ടി സെൻറ് ജോർജ് ഓർത്തഡോക്സ് പള്ളി) പണികഴിപ്പിച്ച "കോലാടി ദാവീദ് കോറെപ്പിസ്ക്കോപ്പാ സ്മാരക മന്ദിര" ത്തിന്റെ കൂദാശയും ഉദ്ഘാടനവും പ: ബാവാ തിരുമനസിലെ പ്രധാനകാർമ്മികത്വത്തിലും അഭി. മിലിത്തിയോസ് തിരുമനസിലെ സഹകാർമ്മികത്വത്തിലും ജൂൺ 22, 23 തീയതികളിൽ നടത്തപ്പെട്ടു.

## ഓ. വി. ബി. എസ്. ഗാനങ്ങൾ

1997-ലെ ഓ. വി. ബി. എസ്. പ്രവർത്തനങ്ങൾ ആരംഭിച്ചിരിക്കുന്നു. ചിന്താവിഷയം 'അവൻ നമ്മുടെ സമാധാനം.' (എഫേ. 2: 14) എന്നുള്ളതാണ്. ഈ ചിന്താവിഷയത്തെ അടിസ്ഥാനമാക്കിയും അല്ലാതെയുമുള്ള ഗാനങ്ങൾ എഴുതി ട്യൂൺചെയ്ത് കാസറ്റിലാക്കി 1996 നവംബർ 30- ന് മുമ്പ് ഓ. വി. ബി. എസ് ഡയറക്ടർ, ഓ. എസ്. എസ്. ഏ. ഈ സെൻട്രൽ ഓഫീസ്, ദേവലോകം, കോട്ടയം 38 എന്ന വിലാസത്തിൽ അയച്ചുതരണമെന്ന് അറിയിക്കുന്നു.

എന്ന് OVBS Director

## മധ്യസ്ഥപ്രാർത്ഥന കോർഡിനേറ്റർ

എല്ലാ ഭദ്രാസനങ്ങളിൽവച്ചും മദ്ധ്യസ്ഥപ്രാർത്ഥന നടത്തുന്നതിനും സഭ ആകമാനമുള്ള മദ്ധ്യസ്ഥ പ്രാർത്ഥനാലയം പ്രവർത്തന ക്ഷമമാക്കുന്നതിനും പ്രാർത്ഥനായോഗങ്ങളുടെ ആഭിമുഖ്യത്തിൽ സ്ഥിരമായി പരുമലയിൽവച്ച് മധ്യസ്ഥപ്രാർത്ഥന തുടർച്ചയായി ക്രമീകരിക്കുന്നതിനുവേണ്ടിയും റവ. ഫാ. കെ. റ്റി. വർഗ്ഗീസിനെ മദ്ധ്യസ്ഥപ്രാർത്ഥന കോ-ഓർഡിനേറ്ററായി പരിശുദ്ധ കാതോലിക്കാബാവാ തിരുമേനി നിയമിച്ചിരിക്കുന്നു. ബ. അച്ചന്റെ ഇപ്പോഴത്തെ അഡ്രസ്

Mt. Horeb Asramam
Muthupilakad P O
Sasthamkotta 690520

# അരമനകൂദാശയും ഉത്ഘാടനവും



പത്തനംതിട്ട: തുമ്പമൺ ഭദ്രാസന ആസ്ഥാനത്ത് പുതുതായി നിർമ്മിച്ച ബഹുനില അരമന കെട്ടിടത്തിൻെറ കൂദാശയും സമർപ്പണവും പൊതുസമ്മേളനവും 1996 ജൂലൈ മാസം 28-ാം തീയതി വിവിധ പരിപാടികളോടുകൂടി നിർവ്വഹിക്കപ്പെട്ടു. രാവിലെ പ. കാതോലിക്കബാവാ തിരുമേനി വി. കുർബ്ബാന അർപ്പിച്ചു. ഉച്ചയ്ക്കു 2 മണിക്ക് അരമന കൂദാശ നടത്തി. തുടർന്നു നടന്ന പൊതുസമ്മേളനം മന്ത്രി പി. ജെ. ജോസഫ് ഉദ്ഘാടനം ചെയ്തു. പ. കാതോലിക്കബാവാ അദ്ധ്യക്ഷത വഹിച്ചു. ഫീലിപ്പോസ് മാർ യൗസേബിയോസ് തിരുമേനി സ്വാഗതം ആശംസിച്ചു. ഫീലിപ്പോസ് മാർ ക്രിസോസ്റ്റം, നിയുക്ത കാതോലിക്ക തോമസ് മാർ തീമോത്തിയോസ്, എം. സി. ജോസ് എം.പി., പി. ജെ. കുര്യൻ എം. പി., കെ. കെ. നായർ എം. എൽ. ഏ., ടി. എസ്. ജോൺ എം. എൽ. എ., മലബാർ യൂണിവേഴ്സിറ്റി പ്രോ. വൈസ് ചാൻസലർ ഡോ. അലക്സാണ്ടർ കാരയ്ക്കൽ, ജില്ലാ പഞ്ചായത്ത് പ്രസിഡൻറ് ഡോ. മേരി തോമസ്, മുനിസിപ്പൽ ചെയർമാൻ മോഹൻരാജ്, ഫാ. ദാനിയേൽ എൻ. വർഗീസ്, ഡോ. കെ. സി. ജോൺ, ഡോ. സാമുവേൽ ചന്ദനപ്പള്ളി എന്നിവർ ആശംസകൾ നേർന്നു പ്രസംഗിച്ചു. ഭദ്രാസന സെക്രട്ടറി ഫാ. രാജു എം. ദാനീയേൽ കൃതജ്ഞത പറഞ്ഞു. മെത്രാപ്പോലീത്താമാർ, റമ്പാന്മാർ, വൈദികർ എന്നിവരും ഭദ്രാസനത്തിലെ 107 ഇടവകകളിൽ നിന്നുമുള്ള പ്രതിനിധികളും സംബന്ധിച്ചു.

ക്രാന്തദർശിയായ കാലംചെയ്ത പുത്തൻകാവിൽ ഗീവറുഗീസ് മാർ പീലക്സിനോസ് തിരുമേനി താമസിച്ചിരുന്ന അരമന കെട്ടിടത്തിൻെറ അതേസ്ഥാനത്ത് ഇപ്പോഴത്തെ മെത്രാപ്പോലീത്താ ഫീലിപ്പോസ് മാർ യൗസേബിയോസ് തിരുമനസ്സിലെ പരിശ്രമഫലമായി പുതുതായി നിർമ്മിച്ച ബഹുനില അരമന മന്ദിരത്തിൽ മെത്രാപ്പോലീത്തായുടെ കിടക്കമുറി, ഓഫീസ്, അതിഥികൾക്കായുള്ള മുറികൾ, ചാപ്പൽ, കോൺഫറൻസ് ഹാൾ എന്നിവ ക്രമീകരിച്ചിട്ടുണ്ട്.

## M. O. S. C. M. M. കാര്യമ്പാടി കണ്ണാശുപത്രി
## GIVE SIGHT PROJECT

മലബാർ മേഖലയിൽ ആതുരശുശ്രൂഷാരംഗത്ത് മലങ്കര ഓർത്തഡോക്സ് സുറിയാനിസഭയുടെ ആദ്യകാൽവെയ്പാണ് കാര്യമ്പാടി കണ്ണാശുപത്രി. പരി. കാതോലിക്കാ ബാവാ തിരുമേനി പ്രസിഡണ്ടും രക്ഷാധികാരിയുമായി 1986- ൽ ആരംഭിച്ച ഈ സ്ഥാപനത്തിൽ ഇതിനകം പതിനായിരക്കണക്കിനു നേത്രരോഗികളെ ചികിത്സിച്ചു. ആയിരക്കണക്കിനു വിവിധ ഓപ്പറേഷൻ നടത്തിയതിൽ ആയിരത്തിലധികം സൗജന്യമായി ചെയ്തു. ചികത്സിക്കാൻ നിവൃത്തിയില്ലാതെ കഷ്ടപ്പെടുന്ന ആദിവാസികൾ അടക്കം അനേകം പാവപ്പെട്ട അന്ധർ ദിവസവും സൗജന്യ ചികിത്സക്കായി ആശുപത്രിയെ സമീപിച്ചുകൊണ്ടിരിക്കുന്നു. ഇവരെ മുഴുവൻ സഹായിക്കാനാണ് 'Give Sight' പദ്ധതി ആരംഭിച്ചത്. സന്മനസുള്ള ആരെങ്കിലും 300 രൂപ അടച്ചാൽ സാധാരണ തിമിര ശസ്ത്രക്രിയയും 1500 രൂപ അടച്ചാൽ ഇൻട്രാഒക്കുലർ ലെൻസ് വച്ചുള്ള നൂതന ശസ്ത്രക്രിയയും നിങ്ങളുടെ പേരിൽ ഒരു പാവപ്പെട്ട അന്ധനു ഞങ്ങൾ ചെയ്തുകൊടുക്കും. ഓപ്പറേഷൻ സംബന്ധിച്ച് വരുന്ന ചെലവുകൾ ആശുപത്രിയിൽ നിന്നും വഹിക്കുന്നു. ഒരാൾക്ക് എത്ര രോഗികൾക്കു വേണ്ടിയും പണം അടയ്ക്കാവുന്നതാണ്. നിങ്ങളുടെ സഹായത്താൽ കാഴ്ച ലഭിച്ച രോഗിയെ സംബന്ധിച്ച് വിവരങ്ങൾ യഥാവസരം നിങ്ങളെ അറിയിക്കുന്നതാണ്.

ഉടനെ 'ഗിവ്സൈറ്റ്' പദ്ധതിയിൽ അംഗങ്ങളായി ചേർന്ന് നിങ്ങളുടെ പേരിൽ ഒരന്ധനെയെങ്കിലും കാഴ്ച നൽകാൻ ഞങ്ങളെ സഹായിക്കൂ..

പൂർണ്ണമായ പേരും മേൽവിലാസവും ........................................................ Pincode.................

ഒരു തിമിര ശസ്ത്രക്രിയയ്ക്ക് 300/1500 രൂപാ നിരക്കിൽ .... ശസ്ത്രക്രിയയ്ക്കുള്ള .... രൂപാ M.O./D.D./Cheque ആയി അയയ്ക്കുന്നു. എൻെറ പേരിൽ ...... അന്ധന്/ അന്ധന്മാർക്ക് സൗജന്യ ശസ്ത്രക്രിയ നടത്തിക്കൊടുപ്പാൻ അഭ്യർത്ഥിക്കുന്നു.

എന്ന് പേരും ........... ഒപ്പും ........ തീയതി .........

ചെക്ക് / ഡി.ഡി. **'GIVE SIGHT PROJECT' Medical MissionEye Hospital Kariambady** എന്ന പേരിൽ വേണം അയയ്ക്കേണ്ടത്. പണം സംഭാവന ചെയ്യുന്നവർക്ക് 80 G പ്രകാരം ആദായനികുതി അളവു ലഭിക്കുന്നതാണ്.

**Dr. P. I. Mohan M. S. (Opthal) D. O. M. S. Director, Medical Mission Eye Hospital, Kariambadi Post, Wayanad - 673 591, Kerala.**

## Seventh Death Anniversary
## 25-9-1996



Birth: 14-9-1967 Slept in the Lord 25-9-1989

**OUR BELOVED DAUGHTER**
**PUSHPA, SAGAR (M. P.)**

"We shall meet on the Beautiful everlasting shore"

"ശരണത്താലെ നിൻകൃപയിൽ
മരണമടഞ്ഞൊരു ദാസിയെ നിൻ-
ജീവസ്വരമതുണർത്തണമെ
കബറിന്നുദ്യാനത്തിനായ്"

Inserted By: Mr. K. M. Cherian
Mrs. Mary Cherian &
Mr. Prince Cherian, Sagar (M. P.)

## 25 - ാം ചരമവാർഷികം
## 10 - 9 - 1996



**തോട്ടത്തിൽ ഗീവർഗീസ്**
**കത്തനാർ ഉമയാറ്റുകര**

"ശുചിയൊടു ശുദ്ധ്യാ ബസ്കുദിശ
സ്പർശിച്ചുള്ള പാദങ്ങൾ
പൂക്കുദ്യാന ദ്വാരങ്ങൾ
വാനവരൊത്തുവസിക്കേണം."

പാവനസ്മരണയ്ക്ക്

10-ാം ചരമവാർഷികം

24-9-1996



**Rev. Fr. YAKOOB O. I. C.**

Bethany Asramam, R. Perunad

*Inserted by*

സന്തപ്ത കുടുംബാംഗങ്ങൾ

Licence No. 475. 11th APRIL 1946. Registered No. KL KTM - 38

THE MALANKARA SABHA
CATHOLICATE OFFICE, KOTTAYAM - 686 038

## 50th ANNIVERSARY
## Sept 4, 1996
## In Everloving Memory of

# Mr. M. G. ZACHARIAS



Oct. 2, 1902 Sept. 4, 1946

*"I will sing the story of Thy love O Lord, forever*
*I will proclaim Thy faithfulness*
*To all generations. Psalm 89: 1"*

Mrs. Mary Zachariah
Baboo/Baby, Charlie/Saro, Alex/Prema
Grandchildren & Greatgrandchildren

**Mannilzach Bhavan**
**Thekkemala**
**Kozhencherry**

Printed and published by Fr. T.G. Zacharia
For Orthodox Viswasa Paripalana Samithy, Kottayam
at the Catholicate Press, Kottayam - 38
Chief Editor Rev. Dr. Jacob Kurian